# അക്ഷയദീപം

(ഉപപാഠപുസ്തകം)

സ്ററാൻഡേർഡ്

# 8



1975

# അക്ഷയദീപം

(ഉപപാഠപുസ്തകം)

സ്റ്റാൻഡേർഡ് 8

പി. കുഞ്ഞിരാമൻ നായർ

വില രൂ. 1-80

കേരള ഗവൺമെൻറുവക പ്രസിദ്ധീകരണം
വിദ്യാഭ്യാസവകുപ്പ്.

1975

“ വിളക്കു കൈവശമുള്ളവനെങ്ങും–

വിശ്വം ദീപമയം

വെണ്മ മനസ്സിൽ വിളങ്ങിന ഭദ്രനു–

മേന്മേൽ അമൃതമയം ”

# ഉള്ളടക്കം




അദ്ധ്യായം 1

# കുങ്കുമപ്പൂന്തോട്ടം

സാന്ധ്യചക്രവാളം സ്വന്തം വീട്ടുപടി മലർക്കെ തുറന്നിട്ടിരിക്കുന്നു. ചുററും ചിതറിക്കിടക്കുന്ന മേഘങ്ങളുടെ പുസ്തകക്കൂമ്പാരം കാണാം. പല നിറത്തിൽ പല ഭാഷകളിലുള്ള പുസ്തകങ്ങൾ! ഇടയ്ക്ക് പഴയ താളിയോല ഗ്രന്ഥക്കെട്ടുകൾ പോലെയുള്ള കരിമേഘങ്ങളും! വിശ്വ മഹാകവിമന്ദിരത്തിന്റെ സാഹിത്യകലാസൗന്ദര്യം പൂവിട്ട പൂമുഖം!

നിവർത്തിവിരിച്ചിട്ട അന്തിവാനമാകുന്ന വീരാളിപ്പുല്പ്പായയിൽ ഇരുന്ന്, അസ്തമനക്കൊടുമുടിത്തലയണയിൽ ചാരി, അലക്കിയെടുത്ത ഒററമുണ്ട് വിരിച്ച ചാരുമേശപ്പെട്ടിയുടെ മുമ്പിൽ, ചമ്രം പടിഞ്ഞിരുന്ന് തൂവലിന്റെ കലാവിരുതു കാട്ടുകയാണ് വിശ്വകവി.

അന്തിപ്പറവകൾ ആ കാവ്യ പ്രപഞ്ചസൃഷ്ടികണ്ട് 'കവി' 'വിശ്വകവി' 'മഹാകവി' എന്നു സ്തുതിച്ചപ്പോൾ, പൂക്കൾ ചോദിച്ചുപോയി. "ആരാണീ മഹാകവി?"

ആദിത്യരൂപം പൂണ്ട സാക്ഷാൽ ശ്രീ പരമേശ്വരൻ!

വള്ളികൾ തലകുനിച്ചു. മരങ്ങൾ കൈ കൂപ്പി. ഇളം പുല്ലുകൾ ആ സൃഷ്ടികർമ്മം കണ്ട് കൗതുകംപൂണ്ടു.

അന്തിവിണ്ണിന്റെ കാവിതേച്ച പൂമുഖത്ത് ചമ്രം പടിഞ്ഞിരുന്ന് എഴുതിത്തള്ളുന്ന മഹാകവി!

സന്ധ്യാകുടുംബിനി സമയം നോക്കി അദ്ദേഹത്തെ പരിചരിച്ചു. കാററ് ചാമരം വീശി ഉപചരിച്ചു.

ചുററും പല പല വർണ്ണത്തിൽ തിളങ്ങുന്ന മേഘങ്ങളുടെ എണ്ണമററ ഗ്രന്ഥപ്പുര – പൂജപ്പുര – അദ്ദേഹത്തെ സേവിച്ചു.

കീറവസ്ത്രങ്ങളും നരച്ച ചപ്രത്തലയുമുള്ള ഒരു സഞ്ചാരി – എന്തോ എങ്ങോ വെറുതേ തേടിത്തിരഞ്ഞലയുന്ന ഒരു സഞ്ചാരി – ആ സന്ധ്യാ വേളയിൽ *ജഗതിയിലുള്ള കൊച്ചു പൂന്തോട്ടത്തിലെ കാലൊടിഞ്ഞ സിമൻറു ബഞ്ചിലിരുന്ന്, കീറ ബാഗ് താഴെവച്ച് ചുററും നോക്കി.

ഇരുട്ടടിയേററ് പല്ല് തെറിച്ച മതിൽക്കെട്ടും വെള്ളത്തിനു വേണ്ടി നാവുനീട്ടുന്ന പൂച്ചെടികളും പൂക്കൾക്കുവേണ്ടി കൈ നീട്ടുന്ന മരങ്ങളും സഞ്ചാരിക്കു കാണായി. പൂന്തോട്ടത്തിൽ ഒരു വായനശാലയും. ആരെയോ കാത്തുനില്ക്കുന്ന ഗേററ്; കണ്ണു മിഴിച്ചുറങ്ങുന്ന ജനാലകൾ; അകത്തെ വീതികുറഞ്ഞ മേശ; കീറി മുഷിഞ്ഞ പത്രങ്ങൾ; പാർട്ടിച്ചർച്ചയിലേർപ്പെട്ട വായനക്കാർ– ഇവയൊക്കെ കൂടിയ ഒരു വായനശാല.

തോട്ടത്തിലെ മരത്തിൽ കണ്ണടച്ച് ചിറകൊതുക്കിയ ഒരു പറവ ഇരിക്കുന്നു. പാറാവുകാരനില്ലാത്ത പൂന്തോട്ടത്തിനു പുറത്തെ റോഡിൽ, ജീവിതച്ചൂടിൽ തമ്മിൽ ഉരസിപ്പായുന്ന വാഹനങ്ങൾ കാണാം. യാത്രക്കാർ ഒരു മൂലയിൽ കാത്തുനി ല്ക്കുന്നുണ്ട്. ദൂരെ ആകാശം തിരയുന്ന ആകാശവാണീ നിലയമതിൽക്കെട്ട്; എതിരെ വിദ്യാഭ്യാസ ഡയറക്ടരുടെ കാര്യാലയം. പടിക്കൽ പതുങ്ങിയിരിക്കുന്ന ഒരു സോഡാ ബീടിമുറുക്കാൻ കടയുണ്ട്.

മലിനവേഷനായ സഞ്ചാരി കാലൊടിഞ്ഞ സിമൻറ് ബഞ്ചിൽ ചിന്തയിലാണ്ടിരുന്നു. പടിഞ്ഞാറൻ ചക്രവാളമുഖത്ത് ചന്ദ്രം പടിഞ്ഞിരുന്ന മഹാകവി തിരശ്ശീലയിൽ മറയുന്നതു കാണായി. പേന താഴെ വച്ച് അന്നത്തെ എഴുത്ത് നിർത്തു കയാവാം!

സഞ്ചാരി കണ്ണു തുറന്ന്, മുമ്പിൽ കാവി പൂശിയ കെട്ടിട ത്തിലെ എഴുത്തു വായിച്ചു:–

"സ്മാരകമന്ദിരം" "ഉള്ളൂർ സ്മാരകമന്ദിരം"

അകലെ അന്തിവാനിൽ പോക്കുവെയിൽനാളം വിളക്കു വച്ചു.

പുത്തൻ കവിത നാമ്പെടുക്കുന്ന കുങ്കുമവർണ്ണപ്പൂന്തോട്ടം!

---

ജഗതി— തിരുവനന്തപുരം നഗരത്തിൻെറ ഒരു ഭാഗം

അദ്ധ്യായം 2

# അവരുടെ ചർച്ചാവേദി

രണ്ടരമണിക്കൂർ പകലോൻ ജോലിയിൽനിന്ന് വിരമിച്ചു പോ? ഇല്ല. കിരണാവലികളുംവലിച്ചാലും, വെളിച്ചം വാരി വിതറുന്ന പരിശ്രമം, വിശ്രമമറിയാത്ത പരിശ്രമം, വീണ്ടും തുട രുകതന്നെ ചെയ്തു.

ഉറക്കം തൂങ്ങുന്ന ഉള്ളൂർ സ്മാരകമന്ദിരത്തോപ്പിൽ കാ ലൊടിഞ്ഞ ബഞ്ചിൽ, ഏകാകിയായ സഞ്ചാരി ചിന്താമഗ്നനാ യിരുന്നു.

അകലെ പെററ ഭൂമിക്കു പട്ടുക്കുട നീർത്തുന്ന പൂമരങ്ങ ളിൽ മഞ്ഞപ്പൂക്കളും തേൻ തിരയുന്ന ചിത്രശലഭങ്ങളും കാണാ നുണ്ട്. പൊത്തിൽ പതുങ്ങിയ ജന്തുക്കളും പല മരങ്ങളിലുള്ള പലതരം പറവകളും ഒരു ചർച്ചയവതരിപ്പിക്കുകയാണ്: വെളി ച്ചം മുക്കിക്കവിതയെഴുതിയ സൂര്യനെക്കുറിച്ചുള്ള ചർച്ച.

വെളിച്ചത്തിനെതിരേ മുഖം തിരിക്കുന്ന *കുട്ടിസ്രാങ്ക് പറ ഞ്ഞു:– "സൂര്യൻ ദേവനല്ല; ലോഹാലോഹവസ്തുക്കൾ ഉരുകി ത്തിളച്ചുമറിയുന്ന ഒരു ഗോളം മാത്രം; ചില പിൻതിരിപ്പന്മാർ ചെയ്യുന്ന സൂര്യനമസ്ക്കാരമുണ്ടല്ലോ; അതിൽ കാമ്പില്ല; കഴ മ്പില്ല."

വെളിച്ചത്തോട് അസൂയയുള്ള മൂങ്ങ മൂളി. "സൂര്യൻ ഒരു പഴഞ്ചനാണ്– സൂര്യരശ്മി പരുക്കനാണ്– എനിക്ക് ആ വെളി ച്ചം പണ്ടേ ഇഷ്ടമില്ല."

---

* വെളിച്ചത്തെ ഭയപ്പെടുന്ന ഒരു ചെറിയ ജീവി: "കുട്ടിത്തേവാങ്ക്" എന്നും പറയാറുണ്ട്.

വാനരന്മാർ കലപിലകൂട്ടി; കാലൻ കോഴി അലറി; കുറുന രികൾ ഓരിയിട്ടു. അവരിൽ പലരും ക്രൂരനിരൂപണങ്ങൾ പെറുക്കി സൂര്യനെതിരെ കല്ലെറിഞ്ഞു.

സഞ്ചാരി എല്ലാം കണ്ടും കേട്ടും സിമൻറുബഞ്ചിൽ മിണ്ടാതിരുന്നു.

മുക്കിലെപ്പാലമരത്തിൽ ഇരുന്ന് കിളികൾ മാത്രം ദുഃഖത്തോടെ പറഞ്ഞു.

"കൽക്കണ്ടം കൊടുത്തവർക്ക് കല്ല്; വഴികാട്ടിയവർക്ക് കുരിശ്; സത്യം പറഞ്ഞവർക്ക് വെടിയുണ്ട; പട്ടു സമ്മാനിച്ചവർക്ക് വെട്ട്– അതാണ് ലോകം, അതാണ് ലോകചരിത്രം."

ചേർക്കുണ്ടിനും അലകടലിനും ഒപ്പം വെളിച്ചം വാരിക്കോരിക്കൊടുത്ത് ജ്യോതിർഗോളങ്ങൾ ചിരിച്ച് കടന്നുപോകുന്നു. പ്രതിഫലംനോക്കാതെ മേഘം മുത്ത് വിതറുന്നു. പ്രശംസയ്ക്ക് കൊതിയ്ക്കാതെ മരങ്ങൾപൂവിതറുന്നു. ശത്രുമിത്രഭേദമില്ലാതെ മഹാനദികൾ അമൃത് സമ്മാനിയ്ക്കുന്നു. കല്ലേറും പുഷ്പവൃഷ്ടിയും ഒപ്പമേററ് മഹാന്മാർ മുറയ്ക്ക് കടമ നിർവ്വഹിയ്ക്കുന്നു.

പൂമരത്തിലെ മഞ്ഞക്കിളി പാടി; "സൂര്യനസ്തമിച്ചു; അസ്തമിച്ചു."

പക്ഷേ ആ പ്രകാശപൂരം അന്തിവാനിൽ മായാതെ തങ്ങിനില്ക്കുന്നു.

ജീവിതംപോലെ പ്രകാശപൂർണ്ണമാണ് മഹാന്മാരുടെ മരണവും. ഭൂമി നാൽക്കവലയിൽ കിടക്കുന്ന കറവപ്പശുവിനെപ്പോലെ. പൊയ്പ്പോയ വെളിച്ചത്തിൻെറ ഓർമ്മകൾ അയവിറക്കുമ്പോൾ, സഞ്ചാരി പുറത്തിറങ്ങി, കട്ടൻകാപ്പിമോന്തിയിട്ട് വീണ്ടും ഉള്ളൂർ സ്മാരകമന്ദിരത്തോപ്പിലെ ചരിഞ്ഞ ബഞ്ചിലിരുന്ന് മുറുക്കാൻ പൊതിയഴിച്ച് മുറുക്കി. ഓ: വായ പൊള്ളുന്നു. അടയ്ക്കാത്തുണ്ടിനിടയിൽ ചുണ്ണാമ്പുകട്ടയുണ്ടായിരുന്നു. അടയ്ക്കാത്തുണ്ടും ചുണ്ണാമ്പുകട്ടയും പെട്ടെന്ന് തിരിച്ചറിഞ്ഞില്ല, പകുത്തറിഞ്ഞില്ല.

തിരിച്ചറിവ്, പകുത്തറിവ്– അതില്ലാത്തവൻെറ നാവ് പൊള്ളും– പൊള്ളി; നന്നെ പൊള്ളി.

അസ്സലും പകർപ്പും; പൊന്നും മുക്കും, കർപ്പൂരവും ചുണ്ണാമ്പും തിരിച്ചറിയണം.

പാലെല്ലാം പാലല്ല, ചിരിയെല്ലാം ചിരിയല്ല; കണ്ണീരെല്ലാം കണ്ണീരല്ല; എല്ലാ മനുഷ്യനും മനുഷ്യനല്ല; എല്ലാ കവിയും കവിയല്ല; എല്ലാ കവിതയും കവിതയല്ല.

രാക്കിളി ചോദിച്ചു. ''ആരാണ് കവി? എന്താണ് കവിത?''

മരിയ്ക്കാത്തകവി; മരിയ്ക്കാത്തകവിത– അവനാണ് കവി; **അതാണ്** കവിത.

രാക്കിളി വീണ്ടും പാടി.

''മലയാളത്തിലെ മരിയ്ക്കാത്തൊരു മഹാകവി ഇതിനകത്തുണ്ട്; മരണമില്ലാത്തൊരു കവിത ഇതിനകത്ത് വിരിയുന്നു.''

---

### അദ്ധ്യായം 3

## ബാലസംഘം

ഇളകുന്ന ബെഞ്ചിൽ സഞ്ചാരി കണ്ണടച്ചിരുന്നു. പിന്നിൽ നിന്ന് ഒരു ശബ്ദം. "സഞ്ചാരി ഉറക്കമൊണോ?" കണ്ണു തുറന്ന് നോക്കി. ഒരാറം മുന്നിൽ നില്ക്കുന്നുണ്ട്. ആഴമുള്ള നോട്ടം; പഞ്ചലോഹക്കൂട്ടുകവിതപോലെ ശരീരം; ആലരോമം; ഉറച്ച പരുക്കൻ ശബ്ദം—കിഴവനായ കുട്ടി. അദ്ദേഹത്തിന് ചുററും പ്രസരിപ്പു വിരിയുന്ന അഞ്ചു കൊച്ചുകുട്ടികളുമുണ്ട്.

"എന്നെ മനസ്സിലായില്ലേ?" എന്ന് വീണ്ടും ചോദ്യം. സഞ്ചാരി പറഞ്ഞു; "മനസ്സിലായി; എങ്കിലും പേര് പറയണം."

"ഉള്ളൂർ വീരമണി; മണിസ്വാമി എന്ന് നാട്ടുകാർ വിളിക്കും."

"ഓഹോ മനസ്സിലായി — പഴയ മണിസ്വാമി." വീരമണി;— "ഈ കുട്ടികൾ എൻെറ അയൽക്കാരാണ്. നിത്യം നടക്കാനിറങ്ങും."

"ഉള്ളൂർ സ്മാരകത്തിലെ പൂന്തോട്ടത്തിൽ കാറേററിരിക്കും. ഇവരുടെ പേർ ഇവർ തന്നെ പറയും."

അവർ തെരുതെരെ പേരു പറഞ്ഞു.

"ഗണേശ്", "ദിനേശ്;", "രമേശ്", "ഷീല", "വിജയ."

പൂച്ചെടികൾക്കിടയിൽ പച്ചപ്പുൽത്തട്ടിൽ എല്ലാവരും ഇരുന്നു.

മുകിൽത്തുണ്ടുകൾ ചിതറിയ ആകാശം – പൊട്ടിവിരിയുന്ന അഞ്ചാറു നക്ഷത്രങ്ങൾ – പാടിക്കളിക്കുന്ന അന്തിക്കാററ് – ചുണ്ടു വിടർത്തുന്ന കൊച്ചു പൂമൊട്ടുകൾ.

സഞ്ചാരി വീണ്ടും മുറുക്കി. കുട്ടികൾക്ക് നിലക്കടല കൊടുത്തു. എല്ലാവരും സുഹൃത്തുക്കളായി.

വീരമണി പറഞ്ഞു. "ഇവരെല്ലാം സ്കൂൾ വിദ്യാർത്ഥികളാണ്." സഞ്ചാരി:– "വിദ്യാർത്ഥികളോ, അവിദ്യാർത്ഥികളോ?"

വീരമണി: – "വിദ്യാർത്ഥികൾ, വിജ്ഞാനദാഹമുള്ള നല്ല കുട്ടികൾ."

സഞ്ചാരി: – "സാഹിത്യമുണ്ടോ?"

വീരമണി: – "എല്ലാവരും സാഹിത്യ രസികന്മാരാണ്. ഞാനുണർത്തി വിടുന്നുമുണ്ട്."

അഞ്ചുതരം വിചിത്ര വർണ്ണപ്പറവകൾ, അഞ്ചുതരം വിചിത്രപ്പൂച്ചെടികൾ! അവർക്ക് വിദ്യാദാഹമുണ്ട്; വിജ്ഞാനക്ഷുത്തുണ്ട്. കവികളെക്കുറിച്ചറിയാൻ. കവിതകളെക്കുറിച്ചറിയാൻ, അവർക്ക് ആർത്തിയുണ്ട്.

വീരമണി പറഞ്ഞു:– "ഞങ്ങൾ ഈ പുൽത്തട്ടിൽ ഉള്ളൂർ സ്മാരകനടയിൽ നിത്യം വന്നിരിക്കും. നിത്യം ഓരോ കവികളെക്കുറിച്ച് ചർച്ചചെയ്യും. കവിത പാടും."

സഞ്ചാരിപറഞ്ഞു:– "നല്ല ഏർപ്പാട്. ഇത്തരം ചർച്ചാവേദികൾ നാട്ടിലുടനീളമുണ്ടായാൽ ഈ നാട് സ്വർഗ്ഗം. ബാലമനസ്സിലെ! പൂന്തോട്ടം–അതാവണം ചർച്ചാവേദി."

വീരമണി:– "ഇന്നത്തെ ചർച്ചാവിഷയം ഇതാണ്. മഹാകവി ഉള്ളൂർ."

സഞ്ചാരിപറഞ്ഞു:– "മുഴുവൻ കേൾക്കണം, കഴിഞ്ഞ സ്ഥലം വിടൂ."

വീരമണി:– "ഗണേഷ', ആറു കട്ടൻ കാപ്പിക്കു പറയൂ. കുറെ നിലക്കടലയും മിഠായിയും കൂടി ഇരിക്കട്ടെ."

കട്ടൻ കാപ്പിവന്നു; നിലക്കടലവന്നു; മിഠായിവന്നു; ബാലമനസ്സിലെ സാഹിത്യരസമുണർന്നു.

വീരമണിപറഞ്ഞു:— "എനിക്കു കാപ്പിവേണ്ട. അസുഖമുണ്ടാകും. സഞ്ചാരി കഴിക്കണം."

കാപ്പികഴിച്ചു; മിഠായിനുണച്ചു; നിലക്കടലകൊറിച്ചു. രസം: ബഹുരസം! കുട്ടികളുടെ ചുണ്ടിൽ പുതിയ ചിരി; കണ്ണിൽ പുതിയ തെളിച്ചം; കവിളിൽ പുതിയ തുടുപ്പ്.

വീരമണി പറഞ്ഞു—"ഇന്നത്തെ ചർച്ചാ ക്ലാസിൽ നമ്മുടെ പഴയ സുഹൃത്തായ സഞ്ചാരി അദ്ധ്യക്ഷനായിരിക്കും."

സഞ്ചാരി പറഞ്ഞു. "മഹാകവിയെക്കുറിച്ചുള്ള ചർച്ചയിൽ മനുഷ്യനല്ല, ഈ മരമാവട്ടെ അദ്ധ്യക്ഷൻ—തണൽ വീശുന്ന ഈ പൂമരം."

കുട്ടികൾ ആർത്തുവിളിച്ചു— "മതി മതി, അതാണ് ശരി." ഗണേശ് ചോദിച്ചു:— "സദസ്യർ?"

സഞ്ചാരി:— "പൂവിടുന്ന പൂച്ചെടികൾ; കവിതകളുടെ സംഗീതാവിഷ്കരണത്തിന് രാക്കിളികളും. നിരൂപകന്മാർ പക്ഷം പറയാത്ത നക്ഷത്രങ്ങൾ തന്നെയാവട്ടെ; പുറം കാഴ്ചക്കാർ വിദ്യുച്ഛക്തി വിളക്കുകളും!" എല്ലാവരും:— "ശരിയാണ്, ശരിയാണ്— മഹാകവിയുടെ ജീവിതകഥ പറയാൻ, കേൾക്കാൻ കവിത പാടാൻ, രസിക്കാൻ, ലയിക്കാൻ, പററിയ കൂട്ടുകാരിവരെല്ലാംതന്നെ. ബദ്ധപ്പാടില്ലാത്ത മരങ്ങൾ; പടർന്നു പട്ടു പന്തലിട്ട പൂമരങ്ങൾ."

വീരമണിപറഞ്ഞു:— "പ്രകൃതിയെ വെല്ലുവിളിച്ചവരല്ലാ—പ്രകൃതിയെ പ്രേമിച്ചവരാണ്, കെട്ടിപ്പുണർന്നവരാണ്, ഭാരതീയ കവികൾ."

അവർക്ക് മുലപ്പാലൂട്ടിയ പെററമ്മയാണ് പ്രകൃതി. പുസ്തകക്കൂമ്പാരത്തിനകത്തിരുന്നാലും, ഉദ്യോഗക്കുഴപ്പങ്ങൾ മീതേയ്ക്കുമീതെ വീർപ്പുമുട്ടിച്ചാലും, മഹാകവി ഉള്ളൂർ—മഹാനായ ആ മലയാളകവി—പ്രകൃതിയുടെ ഗായകനായിരുന്നു—ആർഷസന്ദേശ പ്രവാചകനായിരുന്നു.

നൂറായിരം സിനിമയിൽ മാറിമാറി വേഷമെടുത്ത് അഭിന യിച്ചാലും, ഒരു നടൻ താനാരെന്ന് മറക്കരുത്, സ്വരൂപം വിസ്മരിക്കരുത്. സ്വരൂപം മറന്നവൻ, സ്വബോധം വിട്ടവൻ, മനുഷ്യനല്ല, കവിയല്ല. ഉദ്യോഗം സ്ഥാനമാനം, പണം, പദവി, അധികാരകിരീടം ഇതെല്ലാം മാറുന്ന ഉടുപ്പുകൾ മാത്രം. ഈ ബോധമുള്ളവൻ, തന്നത്താനറിയുന്നവൻ, ആവണം കവി. ആ കവി നിറഞ്ഞ സമുദ്രമാണ്–നിറഞ്ഞ ആകാശമാണ്. ഗണേശ് ചോദിച്ചു:– "അബോധാവസ്ഥ മരണമാണെന്ന് മനസ്സി ലായി–സ്വബോധമെന്നു പറഞ്ഞല്ലോ— എന്താണീ സ്വബോധം?"

വീരമണി:– "ഉടുപ്പ് ദേഹമല്ല; കിളി കൂടല്ല; ഗൃഹസ്ഥൻ വീടല്ല; യാത്രക്കാരൻ വാഹനമല്ല; ദേഹവും അതിനോടൊട്ടി പ്പിടിച്ചതൊന്നും ആത്മാവല്ല. താനഭിനയിച്ച പടം കാണുന്ന നടനെപ്പോലെ, എല്ലാററിൽനിന്നും വിട്ടകന്ന് സാക്ഷിയായി നിൽക്കുന്ന ആത്മാവ്—അതാണ് സാക്ഷാൽ മനുഷ്യൻ. ഈ ബോധം കെടാവിളക്കുപോലെ ഉള്ളിൽ തിളങ്ങുക–അതാണ് സ്വബോധം. ഇന്നുവന്ന് നാളെയിറങ്ങിപ്പോകേണ്ട വാടകവീടാണ് ദേഹം. അനശ്വരമായ ആത്മജ്യോതിസ്സാണ് താൻ എന്ന ബോധമുണ്ടല്ലോ ആ ബോധമാണ് സംസ്കാരം— ആർഷസംസ് ക്കാരം ഭാരതസംസ്കാരം. ഈ വെളിച്ചം കെടാതെ കാത്തവ രാണ് ഭാരതീയ കവികൾ."

കുട്ടികൾ പറഞ്ഞു:– "ഈ കൊട്ടത്തേങ്ങ കടിച്ചുടയ്ക്കാൻ കഴി യുന്നില്ല; സാർ."

വീരമണി: "മനസ്സിലാക്കിത്തരാം, തലയിൽ കുടംവച്ച കുംഭംകളി കണ്ടിട്ടില്ലേ ?"

കുട്ടികൾ: "മാരിയമ്മൻ കോവിലിൽ കണ്ടിട്ടുണ്ട്."

വീരമണി: "നൃത്തം കണ്ടിട്ടില്ലേ?"

കുട്ടികൾ: "കണ്ടിട്ടുണ്ട്."

വീരമണി: "വാദ്യത്തിനൊത്ത് താളം. ചവിട്ടുമ്പോൾ താളം തെററുന്നുണ്ടോ ?"

കുട്ടികൾ: "ഇല്ല."

വീരമണി: "മുഖത്ത് നവരസംവിരിയുന്നില്ലേ?"

കുട്ടികൾ: "ഉണ്ട്".

വീരമണി: കുംഭം കളിക്കാർ കുടം കൈകൊണ്ട് തൊടുന്നുണ്ടോ?

കുട്ടികൾ: "ഇല്ല".

വീരമണി: "കളിയെല്ലാം കളിച്ചിട്ടും തലയിലെ' കുംഭത്തിന് ഇളക്കമുണ്ടോ?"

കുട്ടികൾ:– "ഇല്ല."

**വീരമണി:– "കാരണം, മനസ്സ് എപ്പോഴും വടക്കുനോക്കി സൂചിപോലെ തലയിലെ കുംഭത്തിലാണ്. അതുപോലെ ലോക രംഗത്ത് പല പല വേഷമെടുത്തു ആടുമ്പോഴും താൻ ആരെന്ന് മറക്കരുത്–– സ്വബോധദീപപ്രകാശം— അതാണ് ജീവിതം. മറിച്ചായാൽ മരണവും— മരിച്ച ജീവിതം".**

**ഇതാണ് ഭാരതസംസ്കാരത്തിൻെറ തായ്‌വേര്—ഈ വേരുണങ്ങിയാൽ മരമുണങ്ങി.**

ഭാരത സംസ്കാരത്തിൻെറ കെടാത്ത ദീപശിഖ – അതാണ് മഹാകവി ഉള്ളൂരിൻെറ ജീവിതവും കവിതയും സന്ദേശവും വ്യാപാരവും ഉദ്യോഗവും എല്ലാമെല്ലാം.

വീരമണി: "മനസ്സിലായില്ലേ?"

ദിനേശ്: "മനസ്സിലായി സാർ."

ഐക്യഗാഥയിൽ മഹാകവി പാടിയത് ഓരോ ഹൃദയസ്പന്ദവും ഒരു മന്ത്രം തനിക്കുപദേശിക്കുന്നുവെന്നാണ്: –

" അപ്പരബ്രഹ്മം താൻ ഞാനെന്നു കൂറുന്നു –
രാപ്പകലെന്നോടെന്നന്തർയ്യാമി"

വീരമണി: – "ഞാൻ അതാണ്. – നിങ്ങൾ അതാണ് – ഈ പൂമരം, പൂച്ചെടികൾ, പറവകൾ, മണൽത്തരികൾ, നക്ഷത്രം– എല്ലാം അതാണ്."

ആനന്ദമാണ്, സൗന്ദര്യമാണ്, മനുഷ്യാത്മാവിന്റെ സ്വരാജ്യം. നാടും വീടും വിട്ടലയുന്ന അവന് വീണ്ടും സ്വന്തം നാട്ടിലേയ്ക്കുള്ള വഴിചൂണ്ടിക്കാട്ടുന്ന കൈ ചൂണ്ടിയാണ് സാക്ഷാൽ കവിത.

ഉള്ളൂർക്കവിത അതായിരുന്നു. ഇന്നും അതാണ്; എന്നും അതായിരിക്കും.

കുട്ടികളുടെ കണ്ണിൽ പുതിയ വെളിച്ചം തിരിനീട്ടി. അന്തിക്കാററ് പൂക്കളെയുമ്മവച്ചു. അകലെനിന്ന് നക്ഷത്രങ്ങൾ പുഞ്ചിരി തൂകി.

---

## അദ്ധ്യായം 4

# പാറപ്പുറത്തെ പൂമരം

മഞ്ഞപ്പൂമരങ്ങളിൽ കുളിർകാററ് ഊഞ്ഞാലാടി. മെലിഞ്ഞ നാട്ടുവെളിച്ചം പൂച്ചെടിച്ചോട്ടിൽ മയങ്ങി.

ഗണേശ്പറഞ്ഞു: "മഹാനായ ഒരു മഹാകവിയുടെ ജീവിതകഥ തുടങ്ങുകയല്ലേ? നിലക്കടല കഴിഞ്ഞു. ഇനിയും നിലക്കടലയും മിഠായിയും വേണം, സാർ."

സഞ്ചാരി കീശതപ്പി. ഓട്ടക്കീശ! ഓട്ടയുള്ള രണ്ടുറുപ്പികനോട്ടു കൊടുത്തു.

നിലക്കടലയും മിഠായിയും തമ്മിൽ പറഞ്ഞു.

"ഇവരുടെ വയററിലൊളിച്ചിരുന്നു നമുക്ക് മഹാകവി യുടെ കഥ കേൾക്കാം."

മഹാകവിയുടെ ജീവിത കഥ—

ചേററിലെ താമരപ്പൂവിൻെറ കഥയാണത്; മുററച്ചെടി യിലെ പനിനീർപ്പൂവിൻെറ കഥയാണത്; മുററപ്പൊന്തയ്ക്ക കത്തെ കൈതപ്പൂവിൻെറ കഥയാണത്. കുന്നിൻ മുകളിലെ കരിമ്പാറപ്പുറത്ത് ഒററയ്ക്കു കൊടുവേനലിൽ തളിരണിഞ്ഞു നില്ക്കുന്ന പൂമരത്തിൻെറ കഥയാണത്.

കരിമ്പാറക്കെട്ടിനകത്തുനിന്ന് ഞെങ്ങിഞെരുങ്ങി അര ങ്ങേറി, മെല്ലെമെല്ലെ മാനം മുട്ടുന്ന പന്തലൊരുക്കി വളർന്ന, പൂമരത്തിൻെറ കഥ; അതാണ് മഹാകവി ഉള്ളൂരിൻെറ ജീവിത കഥ— സാഹിത്യജീവിതകഥ.

ഒന്നാംതരം ചെഞ്ഞെങ്ങിളനീർ പോലെയാണ് ഉള്ളൂർക്കവിത, ഉള്ളൂരിൻെറ ഗദ്യമോ? പറയാം—

മൂപ്പും മുഴുപ്പുമുള്ള നല്ല നാളികേരംപോലെ. രണ്ടും അകത്താക്കാൻ പാട്, പാടുപെട്ടേ രസം കിട്ടുകയുള്ളൂ.

കവിക്കു കഴിവുവേണം. വായനക്കാരനും വേണം കഴിവ്; വായിച്ചുപഠിച്ചു രസിക്കാനുള്ള കഴിവ്. കവിത രസിക്കാത്തതിൻെറ കുററം രണ്ടുപുറത്തും വരാം. ചോദ്യം:– "നോക്കൂ; ഉടഞ്ഞ കണ്ണാടി. നല്ലമുഖവും. ആ കണ്ണാടിയിൽ വികൃതമായി കാണുന്നു. കുററം മുഖത്തിൻേറതോ കണ്ണാടിയുടേതോ?"

ഉത്തരം:– "കണ്ണാടിയുടേത്."

പൊതിക്കാൻ ആയുധമില്ലാത്തവൻെറ കയ്യിൽ കിട്ടിയ നാളികേരമാണ് കാവ്യവ്യുത്പത്തിയില്ലാത്തവൻെറ മുമ്പിലെത്തിയ നല്ല കവിത.

കഥയും മുദ്രയും അറിയാത്തവൻ, കഥകളിയുടെ ഹരി: ശ്രീ അറിയാത്തവൻ, കഥകളികണ്ട് മടങ്ങുമ്പോഠം പറയുന്നു-"ഈ ഊമക്കളി വെറും ബോറാണ്." കുരുടൻ സൂര്യനെപ്പററി അഭിപ്രായമെഴുതുന്നു. "സൂര്യൻെറ നിറം കറുപ്പാണ്."

ചെകിടൻ കുയിലിനെപ്പററി പരാതി പറയുന്നു–

"കുയിലിൻെറ ശബ്ദം പരുക്കനാണ്."

പല്ലില്ലാത്ത പാവം, നീലക്കരിമ്പിനെപ്പററി പുലമ്പുന്നു–

"നിറയെക്കരിമ്പ്,– ഈ കരിമ്പിന് രസമില്ല."

സൂര്യോദയവും ചന്ദ്രോദയവും ഉണ്ടായാൽ മാത്രം പോരാ. ആ സൗന്ദര്യപ്രകാശം കാണാനും നുകരാനും കണ്ണുകൂടി വേണം.

സുന്ദര കവിതകളുടെ നേർക്ക് ചളിവാരിയെറിയുന്ന തലതിരിഞ്ഞവൻ സ്വയം "തനിക്ക് കവിയെ കാണാനുള്ള കണ്ണുണ്ടോ?" എന്ന് ഒന്നു ചോദിക്കുന്നത് നന്ന്.

കവിത നുകരാനുള്ള സഹൃദയത്വമുള്ളവനേ കവിതയെ സമീപിക്കാനാവൂ.

സംസ്ക്കാര സാമ്പത്തില്ലാത്ത അല്പന് ഉള്ളൂർക്കവിത ദഹി ക്കില്ല.

പോത്തിൻെറ ചെവിയിലെ വീണവായനയാണത്.. കന്യാ കുമാരിക്കടൽക്കരയിലലയുന്ന ചില ടൂറിസ്ററുകളുണ്ട്. അവർ കടലിലിറങ്ങില്ല. മുങ്ങിക്കുളിക്കില്ല– നീന്തി രസിക്കില്ല– സമു ദ്രസ്നാന സുഖലഹരി അവരറിയില്ല. പാറപ്പുറത്തിരുന്ന് തിര യിൽ കാലൊലുമ്പും– തിരകളെ ചവിട്ടും– വലിയ തിര വരു മ്പോറം പേടിച്ച് കരയിലേക്കോടും.

സർവ്വജ്ഞഭാവമുള്ള ഈ ടൂറിസ്ററുകളെപ്പോലെ ഉള്ളൂർ കവിതയുടെ നിരൂപകന്മാർ മുമ്പിൽ നിരന്നുവരുന്നു.

ഉള്ളൂർക്കവിത മുന്തിരിയല്ല, തേനല്ല, കൽക്കണ്ടമല്ല, പഴവർ ഗ്ഗങ്ങളല്ല– ഇളനീർ, ഉള്ളിൽ നിറയെ മധുരജലമുള്ള ചെന്തെ ങ്ങിളനീർ, അതാണ് ഉള്ളൂർ ക്കവിത.

യന്ത്രം തരുന്ന കൃത്രിമ പാനീയം മോന്തി ശീലിച്ച പുതിയ തലമുറ പറയുന്നു: "ഇളനീർ! ഓ, അത് വേണ്ട, ഞങ്ങറംക്ക് കൊ ക്കോക്കോളമതി"

ഇതിൽ ഇളനീർ നിരപരാധിയാണ്; ഉള്ളൂർക്കവിതയും.

മഹാനദിയായി വളർന്ന് പരന്നൊഴുകി നീലക്കടൽ പൂകിയ കാട്ടുചോലയുടെ കഥ– അതൊരു നീണ്ട കഥയാണ്.

വിരിഞ്ഞ കണ്ണുകളോടെ ചെവികൂർപ്പിച്ച് ബാലജനസംഘം പറഞ്ഞു "ഞങ്ങറംക്കാ നീണ്ടകഥ കേറംക്കണം."

വീരമണിചോദിച്ചു: "നിങ്ങളുടെ കണ്ണ് കാണാൻ കൊതി ക്കുന്ന കാഴ്ചയേത്? തുറന്നു പറയൂ."

കുട്ടികറം: "നല്ല സിനിമ–"

വീരമണി: "നല്ല സിനിമ– നല്ല സിനിമ. നല്ല സിനിമ യാണ് മഹാകവിയുടെ കഥ. മലകറം, പുഴകറം, പാടങ്ങറം, കട ലോരങ്ങറം, നാട്ടിൻ പുറങ്ങറം, കൊച്ചു ഭവനങ്ങറം നൂറുകണ ക്കിൽ ഉരസിത്തിരക്കിപ്പോയ കഥാപാത്രങ്ങറം! വിചിത്രവേഷ

ങ്ങറം വിചിത്രാനുഭവങ്ങറം— നല്ലൊരുസിനിമ— അതാണീ കഥ."

കുട്ടികറം: "ഞങ്ങളൊരുങ്ങിക്കഴിഞ്ഞു."

വീര: "എന്നാലൊന്നു വേണം."

കുട്ടികറം: "എന്തുവേണം സാർ?"

വീര: "നിങ്ങളുടെ മനസ്സ് ഒരു വെള്ളിത്തിരയായി മാററണം. തെളിഞ്ഞ വെള്ളിത്തിര. അതിൽ മഹാകവിയുടെ ജീവിതകഥ—നീണ്ട ചലച്ചിത്രം നിങ്ങറം കാണണം. പുറം കണ്ണുകൊണ്ടല്ല." "പിന്നെ?" "ഉറംക്കണ്ണുകൊണ്ട്. ആ കണ്ണിൻെറ മറെറാരു പേരാണ് ഭാവന. കലാകാരനു വേണ്ട കണ്ണ് അതാണ്. ദിവ്യഭാവന. ഭാവനാശക്തി."

അടിയേററാൽ പൊടിയുന്ന മൺകുടമല്ല—അടിയേല്ക്കുന്തോറും തിളക്കവും മാററും കൂടുന്ന പത്തരമാററുതങ്കമാണ് വീരപുരുഷന്മാരുടെ മനസ്സ്. ഉള്ളൂർ അങ്ങനെയായിരുന്നു.

മഹാകവിയുടെ പിറന്നനാട്, വീട്, അച്ഛനമ്മമാർ, പൂർവ്വികന്മാർ—ഇവരെപ്പററി അറിയണം എന്ന് കുട്ടികറം ആഗ്രഹിച്ചു.

വീരമണി: "പറയാം."

ദിനേശ്, ഗണേശിൻെറ കീശതപ്പി, നീലക്കടലമണി കൈയ്ക്കലാക്കി. ഷീല ഉലഞ്ഞപാവാടത്തുമ്പ് ശരിയാക്കി. വിജയ ചെവി കൂർപ്പിച്ചു. രമേശ് മുന്നോട്ട് നീങ്ങിയിരുന്നു.

---

## അദ്ധ്യായം 5

# പൈതൃകം

വീരമണി ചോദിച്ചു: "വടക്ക് കോലത്തു നാട് എന്നൊരു പ്രദേശത്തെപ്പററി കേട്ടിട്ടില്ലേ? കൃഷ്ണഗാഥ, ചെറുശ്ശേരി എന്നൊക്കെ കേട്ടിട്ടില്ലേ"?

കുട്ടികരം: "കേട്ടിട്ടുണ്ട്."

വീര: "പൂന്തേൻ കിനിയുന്ന കാവ്യമാണ് കൃഷ്ണഗാഥ. ആ കൃഷ്ണഗാഥയുടെ നാട്– കോലത്തുനാട്–ആ നാട്ടിലായിരുന്നു മഹാകവിയുടെ മൂലകുടുംബം."

ബ്രാഹ്മണവൃത്തി പോററിപ്പോന്ന ആ കുടുംബം വേണാട്ടിൽ വന്ന് താമസമുറപ്പിച്ചു. മഹാലക്ഷ്മിയുടെ കളിത്താമരയായ തിരുവനന്തപുരം നഗരത്തിലുള്ള കരമന എന്ന പ്രദേശത്ത് ആദ്യം പാർപ്പുറപ്പിച്ചു. പിന്നീട് ഉള്ളൂരിലേക്ക് മാറി. മഹാകവിയിൽക്കൂടി പേർപെററ ഉള്ളൂർഗ്രാമം മനോഹരമായ ഒരു സുബ്രഹ്മണ്യക്ഷേത്രംകൊണ്ടു താഴികക്കുടം ചൂടിയ പ്രശാന്തസുന്ദരമായ സ്ഥലമാണ്.

നാലഞ്ചു തലമുറക്കാലം മാന്യതയോടെ വേണാട്ടു രാജവംശത്തെ സേവിച്ച സംസ്കാരസമ്പത്തുള്ള ആ കുടുംബത്തിൽ A. D. 1877–ാം ആണ്ട് ജൂൺ ആറാം തീയതി ആ മഹാകവിയുടെ ഉദയമുണ്ടായി.

കുട്ടികരം: "മഹാകവിയുടെ പിറന്നനാരം എന്നായിരുന്നു-സാർ?"

വീര: – "ഇടവമാസം ഇരുപത്തഞ്ചാം തീയതി;* രേവതി നക്ഷത്രം."

അച്ഛന്റെ പേര് സുബ്രഹ്മണ്യയ്യർ എന്നായിരുന്നു. അമ്മയുടേത് ഭഗവതി അമ്മാരം എന്നും.

---

* 25.10.1052 കൊ. വ.

മഹാകവിയുടെ മുത്തച്ഛൻെറ മുത്തച്ഛനായിരുന്ന സാംബശിവയ്യർ തിരുവിതാംകൂർ രാജവംശത്തിൻെറ ചരിത്രവുമായി ഇഴുകിച്ചേർന്ന പ്രശസ്തമായ ഒരു നാമമായിരുന്നു.

സത്യസന്ധനായ ആ ബ്രാഹ്മണൻെറ ഉത്തമപുത്രനായ വെങ്കിട്ടരാമയ്യർ സ്വാതിതിരുനാാം, ഉത്രംതിരുനാാം, ആയില്യം തിരുനാാം എന്നീ മഹാരാജാക്കന്മാരുമായി ഇടപഴകി ജീവിച്ച വിശ്വസ്തസേവകനായിരുന്നു.

വാർദ്ധക്യകാലത്ത് വെങ്കിട്ടരാമയ്യരെ ഒരിക്കൽ കണ്ടപ്പോാം ആയില്യം തിരുനാാം മഹാരാജാവ് ചോദിച്ചു. "വയസ്സുകാലത്ത് എന്ത് വേണം?" ആ ബ്രാഹ്മണൻ പറഞ്ഞു: "ഉറപ്പുള്ള ഒരു വടി". മഹാരാജാവ് സ്വർണ്ണത്തലക്കെട്ടുള്ള വടി സമ്മാനിച്ചു.

അദ്ദേഹത്തിൻെറ വിശിഷ്ടസന്താനമായിരുന്നു മഹാകവിയുടെ മുത്തച്ഛനായ സാംബശിവയ്യർ. സാംബശിവയ്യരുടെ പുത്രനായിരുന്നു സുബ്രഹ്മണ്യയ്യർ. സാംബശിവയ്യർ അകാലചരമമടഞ്ഞു. മുത്തച്ഛനായ വെങ്കിട്ടരാമയ്യർ അവശേഷിച്ചു. സുബ്രഹ്മണ്യയ്യർ വെങ്കിട്ടരാമയ്യരുടെ ശിക്ഷണത്തിൽ മികച്ച സംസ്കൃത പണ്ഡിതനായി വളർന്നു.

കുടുംബഭാരം തലയിൽ വീണ സുബ്രഹ്മണ്യയ്യർ മലയാളം അദ്ധ്യാപകനായി ജോലിനോക്കി. അദ്ധ്യാപകനായി ചങ്ങനാശ്ശേരിയിൽ ഏറക്കാലം കഴിഞ്ഞിരുന്നു. ചങ്ങനാശ്ശേരി കൊട്ടാരം അന്ന് ഒരു സർവ്വകലാശാലയായിരുന്നു. മഹാവിദ്വാന്മാർ വിളയാടിയ കലാശാല.

അവിടെ കലാവല്ലഭന്മാരുടെ സേവകനും അന്തേവാസിയുമായി ആ സ്ഥിരോൽസാഹി പാണ്ഡിത്യ സംസ്ക്കാരസമ്പത്ത് നേടി.

സുബ്രഹ്മണ്യയ്യർ സ്ക്കൂാം ഇൻസ്പെക്ടർ പദവിയിലേയ്ക്കുയർന്നു.

നാട്ടുകാർ ജാതിമതഭേദമററ് ആ സംസ്ക്കാരസമ്പന്നനെ സ്നേഹിച്ചു. അവർ ഒരേ സ്വരത്തിൽ അഭിപ്രായപ്പെട്ടു– "പരോപകാരിയായ നല്ല മനുഷ്യൻ: പരാർത്ഥജീവിയായ ഉത്തമ ബ്രാഹ്മണൻ."

ചങ്ങനാശ്ശേരി കൊട്ടാരത്തിലെ വിലപ്പെട്ട സംസ്ക്കാരസമ്പത്തിന്റെ നല്ലൊരു ഓഹരി മഹാകവിയുടെ അച്ഛന് ദാനം കിട്ടി. അതദ്ദേഹം പുത്രന്റെ നല്ല ഭാവിക്ക് അർപ്പിച്ചു.

വക്കീൽപ്പരീക്ഷ പാസ്സായി ഹൈക്കോടതിയിൽ പ്രാക്ടീസിന് സുബ്രഹ്മണ്യയ്യർ ഒരുങ്ങി. പക്ഷേ വെങ്കിട്ടരാമയ്യർ പറഞ്ഞു. "വക്കീലായാൽ മനഃപൂർവ്വം കള്ളം പറയാതെ പററില്ല. നല്ല കള്ളം പറയുന്നവനേ നല്ല വക്കീലാവാൻ പററൂ. കള്ളം പറഞ്ഞുണ്ടാക്കുന്ന സമ്പാദ്യം നമുക്കു വേണ്ട."

മുത്തച്ഛന്റെ മൊഴി ഏററു. ആ വഴി സുബ്രഹ്മണ്യയ്യർ എന്നേക്കുമായി അടച്ചു.

ചങ്ങനാശ്ശേരിയിൽ വച്ചാണ് മഹാകവി ജനിച്ചത്. ഉന്നതാദർശങ്ങളുടെ സാളഗ്രാമപൂജ മുടക്കാത്ത മുതുമുത്തച്ഛന്റെയും അച്ഛന്റെയും രക്തം മഹാകവിയുടെ ജീവിത സിരകളിൽ ഒഴുകിയതിൽ അദ്ഭുതമില്ല. ഉന്നതാദർശങ്ങളുടെ– അഖണ്ഡഭാരതസംസ്കാരത്തിന്റെ – ദീപശിഖയായി മഹാകവി ഉള്ളൂർ എന്നും വിളങ്ങി.

ഭാരതീയ സംസ്ക്കാരത്തിന്റെ തറവാടിത്തം പരമ്പരാഗതമായി കൈവന്ന കവികളുടെ കൃതികൾ വാങ്ങി ക്ലേശിച്ചു പഠിക്കുന്നവന് പശ്ചാത്തപിക്കേണ്ടിവരില്ല.

അവർ വായനക്കാരെ വഞ്ചിക്കില്ല. പൊട്ടക്കിണററിൽ ചാടിക്കില്ല. അവരുടെ കൃതികൾ വഴിവിളക്കുകളാണ്. ആ വഴിപോയ വായനക്കാരൻ ഇരുട്ടിൽ കുടുങ്ങില്ല.

സുബ്രഹ്മണ്യയ്യർ ചങ്ങനാശ്ശേരിയിൽ ജോലിനോക്കിയ കാലത്ത് ഒരു നമ്പൂതിരിയുടെ വാടകവീട്ടിൽ വച്ചാണ് മഹാകവി പിറന്നത്.

ദിനേശ്: "മഹാകവി പിറന്നു വീണ ആ വാടകവീട് ഇന്നുണ്ടോ സർ?"

വീര: "അറിയില്ല ദിനേശ്; അന്വേഷിച്ച് ഒരു ദിവസം മറുപടി തരാം."

## അദ്ധ്യായം 6

# അക്ഷയദീപം

കുട്ടികൾ:— "മഹാകവി എന്നാണന്തരിച്ചത് സാർ?"

വീരമണി: ആയിരത്തിതൊള്ളായിരത്തിനാല്പത്തിഒൻപതിൽ"

എഴുപത്തിരണ്ടുകൊല്ലത്തെ ജീവിതം— അതിനിടക്ക് ഇക്കണ്ട തത്രയും നേടി. സാഹിത്യത്തറവാട്ടിന് മുതൽകൂട്ടി. ഇരുപത്തി യാറായിരത്തിയിരുന്നൂററൻപതു ദിവസങ്ങൾ, അത്രയും പ്രഭാ തങ്ങൾ, സന്ധ്യകൾ, രാത്രികൾ അദ്ദേഹത്തെ തൊട്ടുതഴുകി പ്പോയി. ഓരോ പ്രഭാതവും മഹാകവിയുടെ നേരെ വിരൽ ചൂണ്ടി പ്രശംസിച്ചു.

"ഭൂമിയിലെ സ്വർണ്ണഖനി— മലനാട്ടിലെ രത്നഖനി!"

"മഹാകവി പിറന്നുവീണ വീടിൻെറ പേരറിയണം. സാർ." എന്നായി കുട്ടികൾ.

വീരമണി:— "ചങ്ങനാശ്ശേരി പെരുന്നയിലുള്ള താമരശ്ശേരി ഇല്ലം."

മഹാകവിയുടെ സാക്ഷാൽപേര് സാംബശിവൻ എന്നായി രുന്നു. ഓമനപ്പേര് പരമേശ്വരൻ എന്നും.

അഞ്ചാമത്തെ വയസ്സിൽ എഴുത്തിനിരുത്തി— കുളിച്ച് കുറിതൊട്ട്പട്ടുകോണകമുടുത്ത ആ ബ്രാഹ്മണബാലൻ നെല്ലി ക്കപോലെ വീട്ടുകോലായിലും മുററത്തും ഉരുണ്ടുപാഞ്ഞുക ളിച്ചു. ഓടിച്ചാടിക്കളിക്കുന്ന ആ പ്രായത്തിലും ഒരു പ്രത്യേകത— അസാധാരണത്വത്തിൻെറ കിരണസ്ഫുരണം— കുട്ടിയുടെ നോ ക്കിലും വാക്കിലും നിഴലിച്ചു. മുളയിലറിയാം വിളയുടെ ഗുണം.

പനയോല—പനയോലക്കെട്ട്, എവിടെക്കണ്ടാലും ബാലന്റെ കണ്ണ് തനിയെ വിരിയും. പുസ്തകവും ഓലക്കെട്ടും കുട്ടിക്ക് മധുരപലഹാരപ്പൊതിയെക്കാൾ സ്വാദുററതായി. ശ്ലോകം ചൊല്ലുന്നതുമാത്രം, കുട്ടി, ശിലാപ്രതിമയായിരുന്നു കേട്ടുകൊള്ളും.

തെളിഞ്ഞ പ്രഭാതം പൊന്തിവരുമ്പോൾ ആ ബാലന്റെ മനസ്സ് താമരമൊട്ടായി. പറവപ്പാട്ടുകേട്ട് അലിഞ്ഞ മഞ്ഞുതുള്ളിയായി. പൂന്തോട്ടം കാണുമ്പോൾ ആ കുട്ടി തേനീച്ചയായി. കാർമേഘപടലം ഉയരുമ്പോൾ കുട്ടി കുളിർകാററായി.

പൂക്കാലം വന്ന് കുയിൽ കൂവുമ്പോൾ കുട്ടി ഓടക്കുഴലായി. ബാഹ്യപ്രപഞ്ചം ആ ബാലമനസ്സിനോട് മന്ത്രിച്ചു. "അകലെ, അകലെ, പുതിയ കാവ്യപ്രപഞ്ചം നിന്നെ കാത്തുനിൽക്കുന്നു. വയലേലകൾ മുറിച്ച്, പുഴകൾ താണ്ടി, മലകൾ ചവിട്ടിച്ചെല്ലൂ; അങ്ങോട്ടുചെല്ലൂ; പുതിയ അരുണോദയം നിനക്കുള്ള പൊൻതൊപ്പി തുന്നുന്നുണ്ട്."

സ്നേഹം നിറഞ്ഞ അച്ഛൻ ചിലപ്പോൾ കണ്ണുനിറഞ്ഞ് മകനെ വാരിപ്പുണർന്നു പറയും:— "മകനേ, ഭാഗ്യവശാൽ ഈ ഭാരതത്തിൽ—ഋഷികളെ പെററ പുണ്യഭൂമിയിൽ പിറന്നു. എടുത്താലൊടുങ്ങാത്ത പൈതൃകം, സംസ്കാരസമ്പത്ത് നിനക്കുണ്ട്. അതിന്റെ നിലവറയാണ് സംസ്കൃതം. നീ അതിന്റെ താക്കോൽ നേടണം; സൂക്ഷിക്കണം—ചങ്ങനാശ്ശേരി കൊട്ടാരം എന്ന സംസ്കൃതകലാശാല അടുത്തുണ്ട്. കുഞ്ഞുണ്ണിത്തമ്പുരാൻ എന്നൊരു മഹാസമുദ്രം അവിടെയുണ്ട്. ആ രത്നാകര സാമീപ്യം നിന്നെ സമ്പന്നനാക്കും!"

കുഞ്ഞുണ്ണിത്തമ്പുരാന്റെ ശിഷ്യനായി അഞ്ചുകൊല്ലം സംസ്കൃത സമുദ്രത്തിൽ നീന്തി. ശൈശവം തൊട്ട് ഉടലെടുത്ത കാവ്യവ്യുത്പത്തി തഴച്ചു പൂവിട്ടു. ഉറച്ച അസ്തിവാരമിട്ട പഴയ നാടൻ സംസ്കൃത വിദ്യാഭ്യാസരീതി ബാലമനസ്സിലെ ഭാവനയെ ഉണർത്തി. വാസന ഉണർന്നു; പ്രതിഭ ഉണർന്നു. കണ്ണിൽ പുതിയ വെയിൽ നാളം; മനസ്സിൽ പുതിയ പൂനിലാവും.

അച്ഛൻെറ ഗ്രന്ഥശേഖരത്തിനകത്ത് ഒളിച്ചുകടന്നു. പുസ്തകങ്ങൾ കട്ടുതിന്നു—എന്തൊരു മധുരം! എഴുത്തച്ഛനുമായി പരിചയപ്പെട്ടു; ചെറുശ്ശേരിയെ അടുത്തുകണ്ടു; നമ്പ്യാരുമായി കൂടിക്കളിച്ചു.

സംസ്കൃതകവികളെയും മലയാളകവികളെയും കിനാവു കണ്ടു. മനസ്സ് രണ്ടു തിരുനാമങ്ങൾ വീണ്ടും വീണ്ടും ഉരുക്കഴിച്ചു. "വ്യാസൻ, വാല്മീകി, വാല്മീകി, വ്യാസൻ." കുട്ടി മഹാഭാരതം കണ്ടു; തൊട്ടു; കൈയിലെടുത്തു. പ്രപഞ്ചസമാനമായ മഹാഭാരതം—കറയററ ഹിമാലയ ഗിരിശൃംഗം—തെളിവുററ അനന്തനീലരത്നാകരം— ഭാരത സംസ്കാരത്തിൻെറ അക്ഷയദീപം!

ഭാരതഭൂമിയിൽ പിറന്നവൻ മഹാഭാരതം വായിക്കണം; പഠിക്കണം. രാമായണവും മഹാഭാരതവും മുഖസ്ഥമായവൻ മനുഷ്യനായി, കവിയായി. മഹാഭാരതം എന്ന ദിവ്യരസായനം സേവിച്ചവന് മരണമില്ല.

മഹാകവിയുടെ ജീവിതം—കവിത, സാഹിത്യസൃഷ്ടി എല്ലാററിനും മഹാഭാരതംകൊണ്ട് അസ്തിവാരമിട്ടു—ഏതു ഭൂകമ്പത്തിലും ഉലയാത്ത അസ്തിവാരം.

നൂറുകണക്കിനു പുസ്തകങ്ങൾ കൂട്ടുകാരായി. മഹാകവിയുടെ കൂട്ടുകാർ—ഒടുത്ത സുഹൃത്തുക്കൾ അവരായി; പുസ്തകങ്ങൾ—തടിച്ചപുസ്തകങ്ങൾ. മഹാകവിക്ക് ഈ മഹാപ്രപഞ്ചം തന്നെ ഒരു ഗ്രന്ഥശാലയായി.

രവിവർമ്മ കുഞ്ഞുണ്ണിക്കോയിത്തമ്പുരാൻ ജന്മനാ കവിയാണ്. ഡോക്ടർ എൽ. ഏ. രവിവർമ്മയായിരുന്നു പരമേശ്വരയ്യരുടെ സഹപാഠി. ഗുരുവിൻെറ ജ്യേഷ്ഠൻ കവിതാചതുരനായിരുന്നു. ജ്യേഷ്ഠാനുജന്മാർ ഒത്തുചേർന്നാൽ കവീസദസ്സായി; കവിതാമയമായി അന്തരീക്ഷം; പണ്ഡിതന്മാരും കവികളും കലാരസികന്മാരും ആ കൊട്ടാരത്തിലെന്നുമുണ്ടാവും.

കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻ തമ്പുരാനും രവിവർമ്മയും തമ്മിൽ മുറയ്ക്ക് കത്തിടപാടുണ്ട്; എല്ലാം പദ്യം; രസികൻ പദ്യം! വിദ്യാർത്ഥിയായ പരമേശ്വരൻ അതെല്ലാം കണ്ടു; കേട്ടു; രസിച്ചു. കൊട്ടാരത്തിലെ കവിസദസ്സുകളിൽ മുങ്ങിക്കുളിച്ചു. പുഞ്ചിരിക്കുന്ന വാസനയ്ക്ക് ആ അന്തരീക്ഷം പുലരിക്കാററായി. എല്ലാം നുകർന്ന് തേമ്പിച്ചയായി ആ ബാലൻ മൂളി മൂളിപ്പറന്നു നടന്നു.

## അദ്ധ്യായം 7

# സത്സംഗം

മനസ്സിൻെറ മുട്ടത്തോടു പൊട്ടി, പാടുന്ന പറവക്കുഞ്ഞ് പിറന്നു. കണ്ണ് നീലാകാശത്തിലായിരുന്നു. ആ പറവക്കുഞ്ഞ് ചിറകുവിടർത്തി ഉള്ളുണർന്നുപാടി:

"എനിക്ക് കവിയാകണം, കവിയാകണം, മണ്ണും വിണ്ണും പാട്ടിൽ പൊതിയുന്ന മഹാകവിയാകണം, അമൃതു കുടിക്കണം— ചന്ദ്രമണ്ഡലത്തിലെ നിലാവമൃത്—പെററഭൂമിക്കതു കൊടുക്കണം. ഓ! കഴിയുമോ? എനിക്കത് കഴിയുമോ?" കുട്ടിയുടെ കരളിൽ ഇടിപൊട്ടി.

നോക്കൂ: ഒത്തുപിടിച്ചാൽ മലമറിക്കാം; കർമ്മം, വാക്ക്, മനസ്സ് മൂന്നും ഒത്തുപിടിക്കുക; കൊടുമുടികേറാം—പരമലക്ഷ്യത്തിൽ—പൂർണ്ണതയുടെ പൊന്നമ്പലത്തിലെത്താം. മകൻെറ വാക്ക്, നോക്ക്, പോക്ക് ഇവ അച്ഛൻ ഉററുനോക്കി, കണ്ണുനിറഞ്ഞു. കണ്ണു തുടച്ചു. ഗുരുവായ കുഞ്ഞുണ്ണിത്തമ്പുരാൻ, 'ശിഷ്യൻ സാമാന്യൻ അല്ല' എന്നു പറഞ്ഞു. അച്ഛനും ഗുരുവും ഇരുകൈ പിടിച്ചു, മലകേററി; ബാലൻ മലകേറി; — ജ്ഞാനസിദ്ധാന്തങ്ങളുടെ പൊന്മല. ഭാവിയിലെ വമ്പിച്ച സാഹിത്യക്കൃഷിക്കുള്ള നാഞ്ചിനാടൻ പാടത്തെ പരന്ന കൃഷിക്കുള്ള പലതരം വിശേഷവിത്തുകൾ ചങ്ങനാശ്ശേരികൊട്ടാരത്തിലെ നെല്ലറയിൽനിന്ന് കുട്ടിയ്ക്ക് കിട്ടി. ഒരു മഹാൻ പറഞ്ഞത് ശരിയാണ്. "നേരായ വിദ്യാഭ്യാസം അവിടെ വച്ച് തുടങ്ങുന്നു. ഗർഭപാത്രത്തിലെ പള്ളിക്കൂടത്തിൽ വച്ച്; പത്താമത്തെ വയസ്സിൽ പൂർത്തിയാകുന്നു" നന്മതിന്മകളുടെ വിത്തുപാവുക— ആ കർമ്മം പത്താം വയസ്സിനകം കഴിയും. അന്ത്യമാസംവരെ ആ വിത്ത് പൊടിച്ചുതഴച്ചുവളരും.

മഹാകവിക്കു ബാല്യത്തിൽ ഒരു ഭാഗ്യം കൈവന്നു. ജീവിതത്തിലെ സർവ്വസൗഭാഗ്യവും നേടിക്കൊടുക്കുന്ന സൽസംഗം—മഹൽസംഗം— വലിയവരുമായുള്ള കൂട്ടുകെട്ട്. മഹാന്മാരുമായി ഇടപഴകുക—അതാണ് ഏററവും ഉയർന്ന കലാശാലാവിദ്യാഭ്യാസം.

അഞ്ചുവയസ്സുതൊട്ട് അന്ത്യനിമിഷംവരെ മഹാകവിക്ക് ആ ഐശ്വര്യം കൈവന്നു. മനുഷ്യമനസ്സ് കാററുപോലെയാണ്. ഇടപഴകുന്ന വസ്തുവിൻെറ ഭാവരൂപങ്ങൾ അതിനു കൈവരുന്നു. ചാണകക്കുഴികൾ കാണാതെ ചന്ദനക്കുന്നുമായിടപെട്ടാൽ അത് ചന്ദനസുഗന്ധം കൈവരിക്കുന്നു. ആ ബാലമനസ്സ് ചന്ദനക്കുന്നുകളിൽ ഊഞ്ഞാലാടി. ചന്ദന സുഗന്ധമായി മാറി. ദുർവാസനകളുടെ കള പറിച്ചു. സദ്വാസനകൾ തഴച്ചു പൊന്തി.

ദുർവൃത്തി, ദുർവ്വാക്ക്, ദുർവിചാരം— വിളത്തിന്നുന്ന കളകളാണ് ഇവ. പരമേശ്വരൻ കുഞ്ഞുന്നാളിലേ ആ കളകൾ പറിച്ചുകളഞ്ഞു. മഹാനാവുക; മഹാകവിയാവുക: വീണുകിട്ടുന്ന തങ്കക്കാശല്ല അത്. ശബരിമലയ്ക്കു മാലയിട്ടവനെപ്പോലെ ജീവിതത്തിലുടനീളം വ്രതദീക്ഷയേററവനു മാത്രമേ കലാക്ഷേത്രത്തിൻെറ പതിനെട്ടാംപടി ചവിട്ടാൻ പററൂ. മഹാകവിയുടെ ഓരോ കാൽവയ്പും ഓരോ ഹൃദയസ്പന്ദവും തീർത്ഥയാത്രയായി. പരമലക്ഷ്യത്തിൻെറ പൊന്നമ്പലത്തിലേയ്ക്കുനീങ്ങുന്ന താവളമായി. പത്താം വയസ്സിൽ ആ കൊച്ചുമനസ്സ് വലിയ ഗ്രന്ഥപ്പുരയായി. സരസ്വതീപൂജ മുടങ്ങാത്ത പൂജപ്പുരയായി.

പരമേശ്വരന് ഏററവും ഇഷ്ടപ്പെട്ട ഗ്രന്ഥം ഏതായിരുന്നു? മഹാഭാരതം.

ഏററവും ഇഷ്ടപ്പെട്ട ആഹാരം? വെള്ളം കൂട്ടാത്ത കട്ടത്തൈര്. ഒരു വലിയ പാത്രം തൈര് അകത്തായാലും ഒരു കോട്ടവുമില്ല. പക്ഷികളിൽ ഏതു പക്ഷിയാണിഷ്ടം? കുയിലും മയിലും. ഏതുമൃഗമാണിഷ്ടം? കുതിര. മഹാകവി ഒരു കുതിരസ്സവാരിക്കാരനായിരുന്നു. ഗണേശ് പൊട്ടിച്ചിരിച്ചു. മററു

പേരും ചിരിച്ചു. "ആ തടിയും ഭേസിപ്പായുന്ന കുതിര! പാവം തളർന്നിരിക്കണം." വീരമണി പറഞ്ഞു: "വള്ളിയ്ക്ക് കായ് ഭാരമല്ല. മൃഗങ്ങൾക്ക് സ്നേഹിക്കുന്ന മനുഷ്യൻ ഭാരമല്ല— സ്നേഹം— അതാണ് പ്രപഞ്ചം. അതാണ് ജീവിതം.— സ്നേഹ സ്പന്ദം നിലച്ചവൻ മരിച്ചു."

സ്നേഹിച്ചുനോക്കൂ: മനുഷ്യനെ; ഗൃഹത്തെ; പറവയെ; മരത്തെ; വള്ളിയെ; നക്ഷത്രത്തെ; മണൽത്തരിയെ; പ്രകൃതിവിലാസത്തെ. പുതിയലോകം, പുതിയജീവിതം മുമ്പിൽവരും: അപ്പോൾ ജീവിതത്തിൻെറ അർത്ഥമറിയാറാകും.

എറിഞ്ഞുകാലൊടിക്കുന്ന പട്ടിയെ ആഹാരം കൊടുത്തു സ്നേഹിച്ചുനോക്കൂ. സൃഷ്ടിവൈഭവത്തിൻെറ വെളിച്ചം കാണാം. മഹാകവിയുടെ ഹൃദയം സ്നേഹഗംഗയാണ്. ജീവിതം പ്രേമസംഗീതമാണ്. സന്ദേശം വിശ്വപ്രേമത്തിൻെറ മഹത്സന്ദേശമാണ്.

ആരായിരുന്നു അദ്ദേഹത്തിൻെറ ഇഷ്ടപ്പെട്ട കൂട്ടുകാർ? പുസ്തകങ്ങൾ, താളിയോലഗ്രന്ഥങ്ങൾ.

എന്തായിരുന്നു ഇഷ്ടപ്പെട്ട വ്യായാമം? പദയാത്ര. കാലടി താനേ നീങ്ങുന്ന—തല തനിയേ ചിന്തിക്കുന്ന പദയാത്ര.

വിജയ ചോദിച്ചു: "മഹാകവി ചിരിക്കില്ലേ സാർ?"

വീര: "ചിരിക്കും. അർത്ഥമുള്ള ചിരി. ആ ഗംഭീര മുഖവും പൊള്ളച്ചിരിയുമായി പൊരുത്തമില്ല."

"മഹാകവി കരഞ്ഞിട്ടുണ്ടാവില്ലേ?" "കരഞ്ഞിട്ടുണ്ട്."

ആ ഹൃദയം, കരിമ്പാറയല്ല, കണ്ണീർക്കയമായിരുന്നു. അധികമാരും കാണാത്ത കണ്ണീർക്കയം—കണ്ണുകൾ കണ്ണുനീർത്തടാകം. കരുണരസം വരുമ്പോൾ മഹാകവി പൊട്ടിക്കരയുന്ന വെറും കുട്ടിയായിരുന്നു.

മിക്ക കവിതകളും മഹാകവിയുടെ അന്തരാത്മാവിലെ തേങ്ങലുകൾ മാത്രമാണ്. സംസ്കാരക്ഷയം പിടിപെട്ട ഇന്നത്തെ ഭാരതത്തെയോർത്ത് മഹാകവി കണ്ണുനീരൊഴുക്കി.

മഹാകവി കനത്ത ഉദ്യോഗ പദവികൾ നേടി; ഇല്ലേ? നേടി. താലൂക്ക് തഹസീൽദാർ, മുൻസിഫ്, ഡിസ്ട്രിക്റ്റ് മജിസ്ട്രേററ്, ദിവാൻപേഷ്കാർ, ഗവൺമെൻറ് സെക്രട്ടറി–ഈ തലപ്പാവുകളൊക്കെ അദ്ദേഹം ശിരസ്സിൽ ചൂടിയിട്ടുണ്ട്. വിലപ്പെട്ട ഉദ്യോഗങ്ങളത്രയും അദ്ദേഹത്തിന് ഉടുപ്പുകൾ മാത്രമായിരുന്നു. മനസ്സ് എന്നുമെന്നും ത്ര്യക്ഷരീമന്ത്രമുരുവിട്ടു. "കവിത; കവിത; കവിത." വിധിന്യായം എഴുതുമ്പോൾ, സർക്കാർ ഫയലുകൾക്കിടയിൽ ഇരിക്കുമ്പോൾ–പെട്ടെന്ന് അറിയാതെ നീണ്ട കവിത എഴുതിപ്പോയ ദിവസങ്ങളുണ്ട്. ഇതെങ്ങനെ കഴിയുന്നു? അതൊരു സിദ്ധിയാണ്. മനസ്സിൻെറ സിദ്ധി. യോഗനില കൈവിടാത്ത–യോഗിയായ കവിയ്ക്ക് അത് കഴിയും.

കവിമൃഗശാലയിൽ ഉള്ളൂർ മഹാകവി ഏതു മൃഗമാകും? ആന; കോലംവച്ച തലയെടുപ്പുള്ള കൊമ്പനാന. ഒററക്കൊമ്പനല്ല; ഇരുകൊമ്പനാന. മിഴിവുള്ള കനമുള്ളഗദ്യപദ്യങ്ങൾ– അതാണിരുകൊമ്പ്.

കവിപക്ഷിമാലയിൽ ഉള്ളൂർ ഏതു പക്ഷിയാകും?

കൃഷ്ണപ്പരുന്ത്– സാക്ഷാൽ ഗരുഡൻ– വിഷ്ണുവാഹനമായ ഗരുഡൻ– ഭാരതസംസ്കാരസന്ദേശത്തിൻെറ അമൃതകലശവുമായി ഏറെ മുകളിൽ നിന്ന് ഇറങ്ങിവരുന്ന ഗരുഡൻ!

മഞ്ഞിൽ മേൽകഴുകിയ കാററ് പുൽത്തട്ടിൽ ഉലാത്തി. ഇരുട്ടിൽ വിരിഞ്ഞ രാവിൻെറ സുഗന്ധം ചുററും പൊന്തി.

---

## അദ്ധ്യായം 8

# ഒഴിഞ്ഞ ഒററയടിപ്പാത

കുണ്ടും കുഴിയുമുള്ള നാട്ടുപാത. ആ പാതയിൽ ഇരട്ടക്കാളകളെ പൂട്ടിയ കാളവണ്ടി. സുബ്രഹ്മണ്യയ്യരുടെ ഭാരവണ്ടി ഞെങ്ങി ഞെരുങ്ങി മുമ്പോട്ടു നീങ്ങി. ദിനേശ് ചോദിച്ചു: "ഏതാണ് സാർ ഇരട്ടക്കാള ?"

"ഒന്ന് കൊട്ടാരം സേവ.

രണ്ട് മലയാളം വാധ്യാർ ജോലി."

മകൻെറ ശോഭനഭാവി എന്ന വിദൂരലക്ഷ്യത്തിൽ അച്ഛൻ മിഴിനട്ടു. ബാലൻ സംസ്കൃതം പഠിച്ചു. കാവ്യശാസ്ത്രങ്ങളിൽ വ്യുല്പത്തി നേടി. എന്നാൽ കഴിഞ്ഞുകൂടാനെന്തു വഴി?

സംസ്കൃതം അക്ഷയ സാളഗ്രാമമാണ്. ആളുകരം അകലെ നിന്ന് തൊഴും. അടുക്കുമ്പോരം ആർക്കുമാർക്കും വേണ്ട. കഴിഞ്ഞുകൂടാനൊരു ജോലി—നല്ല ജോലി—വേണം.

പുതിയ ഇംഗ്ലീഷ് പള്ളിക്കൂടങ്ങരം വരുന്നു—വന്നു. ജീവിതസൗഖ്യത്തിൻെറ ഗേററ്പാസ്സ് കിട്ടാൻ അങ്ങോട്ടു ചെല്ലണം. പുതിയ ഉടുപ്പിട്ട മകൻെറ കൈ പിടിച്ച് അച്ഛൻ പള്ളിക്കൂടപ്പടിക്കലെത്തി.

മഹാകവി ആദ്യംപഠിച്ച സ്ക്കൂരം ഏതാണ്?

ചങ്ങനാശ്ശേരി ഡിസ്ട്രിക്ററ് ഇംഗ്ലീഷ്സ്ക്കൂരം.

1887ൽ പരമേശ്വരൻ ഇംഗ്ലീഷുപള്ളിക്കൂടത്തിൽ ചേർന്നു. എന്തും ദഹിക്കുന്ന ജഠരാഗ്നിയുള്ള പയ്യൻ ഇരട്ടക്ലാസ് കയററം പിടിച്ചു

പററി. രണ്ടുപടികഠം ഒപ്പം ചാടിച്ചാടിക്കേറിപ്പോകുന്ന ആ ബ്രാഹ്മണകുമാരൻെറ പിൻ കുടുമക്കെട്ടുകണ്ട് മററുള്ളവർ അദ്ഭുതപ്പെട്ടു.

"മഹാകവി ഇത്രയ്ക്കു പരിഷ്കാരപദവിയിൽ കേറീട്ടും കുടുമ മുറിച്ചില്ലേ?" "ഇല്ല. അദ്ദേഹം സ്വന്തം പിൻകുടുമ വെട്ടിക്കളഞ്ഞില്ല." "കടുത്ത യാഥാസ്ഥിതികനായിരുന്നു ആഠം; അല്ലേ ?"

"ഒരിക്കലുമല്ല."

എന്നാൽ കവിതയിൽ വിജയക്കൊടി നാട്ടിയ മഹാകവി സ്വന്തം പിൻകുടുമ മുറിച്ചുകളയാത്തതിന് കാരണം? ഭാഷ, വേഷം, ആചാരം, ആഹാരം അവയ്ക്ക് വ്യക്തിസ്വഭാവത്തിൽ പങ്കുണ്ട്. ഇരുനൂറുകൊല്ലം ഇന്ത്യയിൽക്കഴിഞ്ഞിട്ടും വെള്ളക്കാരൻ മുണ്ടും തോർത്തുമായി നടന്നില്ല. പിലാവില കുത്തി കഞ്ഞികുടിച്ചില്ല. അന്യനെ കണ്ണടച്ച് അനുകരിക്കാൻ വെള്ളക്കാരൻെറ രാജ്യാഭിമാനം അവനെ അനുവദിച്ചില്ല.

സ്വന്തം ഭാഷ, വേഷം, ആചാരം, സംസ്ക്കാരം— എല്ലാമെല്ലാം കാത്തു സൂക്ഷിച്ച ആദർശനിഷ്ഠനായിരുന്നു മഹാകവി. അനുകരണം എന്ന അവമാനമേല്ക്കാൻ ആ രാജ്യാഭിമാനി കൂട്ടാക്കിയില്ല.

കുടുമ മുറിച്ച ആളുകഠക്കിടയിൽ പിൻകുടുമയുള്ള ആ വലിയ തല കഷ്ടപ്പാടുകളോടു പട പൊരുതിപ്പൊരുതി വാളും പരിചയുമായി മുന്നേറി.

റിസഠട്ടു പുറത്തുവരുന്ന ദിവസം ആ ബ്രാഹ്മണ ബാലനെ ഇടംകണ്ണിട്ടു നോക്കി സഹപാഠികഠ പറഞ്ഞു "മിണ്ടാപ്പൂച്ച കലമുടയ്ക്കും."

"രാപ്പകൽ പാഠ പുസ്തകം കരണ്ടു തിന്നുന്ന ശീലമായിരുന്നുവോ അദ്ദേഹത്തിൻേറത്?" "ആ ശീലം നമ്മുടെ ബാലനില്ല – ഒന്നുണ്ട്: ക്ലാസ്സിൽ കണ്ണുനട്ട് ചെവി കൂർപ്പിച്ചിരിക്കുക, അതാണ് ശീലം. ഒരിക്കൽ കേട്ടത് ടേപ്പു റിക്കാർഡാക്കി മനസ്സിൽ ഭദ്രമായി സൂക്ഷിച്ചു വച്ചു, ഒററ വായനയിൽ

വായിച്ചതെന്തും മനഃപാഠമായി. അതാണ് വലിയ തലയുടെ പ്രത്യേക കഴിവ്."

പാഠപുസ്തക വായന; ക്ലാസ്സിലെ കേഠംവിയിലടങ്ങി. കടുപ്പമുള്ളതിനെ മനസ്സ് ചവച്ചരച്ച് രക്തത്തിൽ കലർത്തി. കനത്ത സംസ്കൃത സാഹിത്യ കൃതികളിൽ മനസ്സ് തലചായ്ച്ചുറങ്ങി. ഊണിലും ഉറക്കത്തിലും നടപ്പിലും ഉടുപ്പിലും ധാരമുറിയാത്ത സാഹിത്യസർഗ്ഗചിന്ത, കവിതാനിർമ്മാണ വ്യഗ്രത. കത്തിക്കാളുന്ന ജ്ഞാന വിജ്ഞാനദാഹം. അപഥ സഞ്ചാരം എന്തെന്നറിയാത്ത ആ സുകൃതി അടിക്കടി ലക്ഷ്യത്തിലേക്ക് മുന്നേറി.

പള്ളിക്കൂടം ഹെഡ്മാസ്ററർ പറഞ്ഞു.

"പരമേശ്വരയ്യർ. സംസ്ഥാനത്ത് ഒന്നാംസമ്മാനം വാങ്ങാൻ കരുത്തുററ പയ്യനാണ്."

കൊട്ടാരത്തിൻെറ അകത്തളത്തിൽ വച്ച് ആയിരക്കണക്കിൽ മധുരശ്ലോകങ്ങഠം ചെവിവഴി അകത്തേയ്ക്ക് ഒഴുകി. അച്ഛൻെറ ഇച്ഛാശക്തി പ്രാണനിൽ തേൻതുളിച്ചു. മലയാളമഹാകവികളെ വീട്ടിൽ വിളിച്ചിരുത്തി പാലൂട്ടി. സംസ്കൃത സാഹിത്യം—ആ പാലട നിത്യം കഴിച്ചു. അങ്ങനെ ഒൻപതാമത്തെ വയസ്സുതൊട്ട് ഇളം ചുണ്ടിൽ ശ്ലോകങ്ങഠം നാമ്പെടുത്തുതുടങ്ങി. സഹപാഠികഠംക്ക് പദ്യത്തിൽ കത്തയച്ചു.

വീരമണിചോദിച്ചു. "നിങ്ങളിലാർക്കെങ്കിലും ആ കൊച്ചുപയ്യൻെറ കഥകേട്ട് ചുണ്ടിൽ ശ്ലോകം പൊട്ടിപ്പുറപ്പെടുന്നുണ്ടോ? മറച്ചുവയ്ക്കരുത്– ഉണ്ടോ?"

മങ്ങിയ വെളിച്ചത്തിൽ അവർ മുഖത്തോടുമുഖം നോക്കി. കണ്ണുകഠം കൂട്ടിമുട്ടി.

ഷീല പറഞ്ഞു: "വിജയക്കെന്തോ തോന്നി." "തോന്നിയോ? ചൊല്ലൂ." വിജയ നാണം കുണുങ്ങി.

ഷീല പറഞ്ഞു: "കവിത ഓടിവന്നു. വിജയയെ തൊട്ടു. കെട്ടിപ്പിടിച്ച് ഉമ്മ വച്ചു."

"കേൾക്കട്ടെ."

വിജയ പറഞ്ഞു: "രണ്ടു വരി തോന്നി."

"ഉറക്കെച്ചൊല്ലൂ—എല്ലാവരും കേൾക്കട്ടെ."

അവൾ ചൊല്ലി.

"കാത്തിരിപ്പൂ വിരുന്നുണ്ണാൻ
കവി, വീട്ടിൽ വരും ദിനം."

എല്ലാവരും കൈയടിച്ചു. രാപ്പറവ കൂകി. പൂച്ചെടി തല യാട്ടി. പുതിയ പൂക്കൾ എത്തിനോക്കി.

ഷീല പറഞ്ഞു:— "വിജയക്കു ഒരു മിഠായി."

"വിജയയുടെ കവിത എങ്ങനെയിരിക്കുന്നു. സർ?"

സഞ്ചാരി:— ചമ്പകമൊട്ടുപോലെ. മൊട്ടാണ്, വിരിയും.

"മഹാകവിയെ കണ്ടവർ ഇതിൽ ആരെങ്കിലുമുണ്ടോ?" പടം കണ്ടിട്ടുണ്ട്. തലപ്പാവുവച്ച സായ്പു വേഷത്തിലുള്ള പടം.

അത് ഉദ്യോഗസ്ഥൻെറ പടമാണ്. മഹാകവിയുടേതല്ല. മേശയും കസേരയുമിട്ടല്ലേ മഹാകവി എഴുതുക? അതോ ചാരു കസാലയിൽ ഇരുന്ന് പലകവച്ചാണോ എഴുതുക? രണ്ടുമല്ല. നിലത്തു പുല്ലുപായിൽ ചമ്രം പടിഞ്ഞിരുന്നേ മഹാകവി കവിത എഴുതൂ. മേശകസേരകൾ സർക്കാരാഫീസിൽ മാത്രം.

ആ ഇരിപ്പും എഴുത്തും മററും മററു മഹാകവികളിൽ നിന്ന് അദ്ദേഹത്തെ വേർതിരിക്കുന്നു. മലകൾ പലതുണ്ട്; നദികൾ പലതുണ്ട്; സമുദ്രങ്ങൾ പലതുണ്ട്; നക്ഷത്രങ്ങൾ പലതുണ്ട്. മഹാകവിയുടെ രൂപം, ഭാവം അതൊന്നുവേറേ. സ്വന്തമായി ഒരു ശബ്ദം, ദർശനം ഇല്ലാത്തവൻ കവിയല്ല.

അറുപതാണ്ട് ആ ചമ്രം പടിഞ്ഞിരിപ്പ് നീണ്ടുപോയി. പേന കൊണ്ടാണോ എഴുത്ത്? അല്ല. പിന്നെ? കഴുകൻ തൂവൽ, മഷിക്കുപ്പിയിൻ മുക്കിക്കൊണ്ടാണെഴുത്ത്. ആ കഴുകൻ തൂവ

ലിൽനിന്ന് പ്രേമസംഗീതമൊഴുകി; കർണ്ണഭൂഷണം പിറന്നു; വിദുര ഭിക്ഷ പിറന്നു. ചിത്രശാലയിലെ ചിത്രങ്ങൾ വരച്ച ത് ആ തൂവലാണ്. നേർത്ത ആ കഴുകൻതൂവൽത്തുമ്പിൽ നിന്ന് അഞ്ചു ആനകൾ പുറത്തുവന്നു. ആനകളോ? അതെ! അഞ്ചുഭാഗങ്ങളുള്ള തടിച്ച സാഹിത്യ ചരിത്രം. സഹ്യാദ്രി താഴ് വരയിൽ– പുതിയ അഞ്ചുപൊൻകുന്നുകൾ.

ചങ്ങനാശ്ശേരി പള്ളിക്കൂടത്തിൽ ഓടിക്കളിച്ച ആ ഉരുളൻ കല്ല് ഒരു നീലമല ആയിമാറും എന്ന് അച്ഛനറിഞ്ഞില്ല. അമ്മയറിഞ്ഞില്ല. മാലോകരറിഞ്ഞില്ല. മഹാനദികളെ ഒഴുക്കിയ വൻമല !

മഹാകവിയുടെ പടം കാണുമ്പോൾ മദമ്പാടുള്ള കാട്ടാന യുടെ മുമ്പിലാണ് നാം എന്ന് തോന്നും. പെട്ടെന്ന് മനസ്സ് അടുക്കുന്നില്ല. സ്നേഹമല്ല. ഭയവും ബഹുമാനവും തോന്നുന്നു. നടേ പറഞ്ഞില്ലേ? കാട്ടാനയെ സ്നേഹിച്ചു സ്നേഹിച്ച് അലി ഞ്ഞ് അടുത്തുനോക്കൂ. കറുത്ത കാട്ടാന വെളുത്ത ചന്ദ്രക്കലയാ യി മാറുന്നത് കാണാം.''

''നിലക്കടല വേണം സാർ.''

''തരാം തരാം, കഥ കേൾക്കൂ.''

വറുത്ത നിലക്കടലയും കട്ടൻകാപ്പിയും വീണ്ടും വീണ്ടും വന്നു; ചിരിച്ചു രസിച്ചു.

സഞ്ചാരിപറഞ്ഞു:– ''വീരമണിസ്വാമി! നിങ്ങൾ നീലക്കരിമ്പു കടിച്ചുചവച്ച് രസമൂററിയെടുക്കണം.''

''ഏതാണ് നീലക്കരിമ്പ്?''

മഹാകവിയുടെ മധുര ജീവിതകഥ– കഥ കേൾക്കൂ. പന്ത്ര ണ്ടുവയസ്സായ പയ്യൻ, തടിച്ചു കൊഴുത്തുരുണ്ട ഉടൽ, വലിയ തല, ഇടുങ്ങിയ കഴുത്ത്; ഒരു കാൽ അല്പം നീളം കുറവാക

യാൽ വലിഞ്ഞ നടത്തം– ഗൗരവമുഖം– ഗൗരവച്ചിരി, മിതഭാഷണം; ഉറച്ചമനസ്സ്, തുളയുന്ന നോട്ടം– ഒരു രസഗുളികപ്പച്ചൻ.

സ്നേഹസൗരഭ്യമുള്ള ചന്ദനമരമാണച്ഛൻ. അച്ഛനൊരു ദിവസം പറഞ്ഞു: "*'നസ്രാണിദീപിക' എന്നൊരു പുതിയ പത്രം തുടങ്ങിയിട്ടുണ്ട്. ലേഖകനാകാൻ ക്ഷണക്കത്തുണ്ട്. നീ ലേഖകനായാൽ മതി– എഴുതണം, തിരുത്തിത്തരാം. പററുമോ?" "ഓഹോ പററും." വിശന്ന പുലിക്ക് സാഹിത്യവാസനയ്ക്ക്, ഇരകിട്ടി. വിട്ടില്ല. ഉദ്ഗതിയ്ക്കു ശത്രുക്കൾ മൂന്നാണ്– ഉറക്കം, മടി, മന്ദത. അത് മൂന്നും കീരിയെക്കണ്ട പാമ്പുപോലെ പരമേശ്വരയ്യരെക്കണ്ട് വഴിമാറിപ്പോയി.

തുടർന്നു മലയാളമനോരമ പടികയറിവന്നു. മംഗളശ്ലോകം കൈയിൽ കൊടുത്തു. അറിവുള്ളവർക്കുമാത്രം കെട്ടഴിച്ചുനോക്കാൻ പററുന്ന രഥബന്ധശ്ലോകം.

---

* ഇന്നത്തെ ദീപികയുടെ മുൻഗാമി

## അദ്ധ്യായം 9

# ജീവിതഭാരം

ജീവിതം– കാണാത്ത ഉൾവലിവുകൾ ഉള്ള ഒരു ഒഴുക്കാണത്. അടുത്തതകലുന്നു; അകന്നതടുക്കുന്നു. ഏറിയകാലം ഒന്നായിക്കഴിഞ്ഞവരെ കാലം വെട്ടിനീക്കി. മഹാകവിയുടെ അച്ഛൻ ചങ്ങനാശ്ശേരി കൊട്ടാരവുമായകന്നു. സുബ്രഹ്മണ്യയ്യർ സ്വയം പറഞ്ഞു, "പാമ്പിൻകൂട തലയ്ക്കൽ വച്ചു കിടക്കുക–അതാണ് രാജസേവ. പടം വിരുത്തലും കൊത്തലും ഒപ്പം കഴിയും." ആ അഭിമാനി കിഴിഞ്ഞു കെഞ്ചാൻ നില്ക്കാതെ ലക്ഷ്മീപുരത്തു ശക്തൻതമ്പുരാനുമായി പിരിഞ്ഞു. പാർപ്പിടം അകലെയായി. ശക്തനുമായി തെററിപ്പിരിഞ്ഞ ദുഃഖം ആ മനസ്വിയുടെ മനസ്സിൽ ഉമിത്തീയായി നീറിപ്പുകഞ്ഞുനിന്നു.

പാലൂട്ടിപ്പോററിയ കൊട്ടാരമതിൽക്കെട്ട് വിട്ടകന്നപ്പോൾ ആ ബാലമനസ്സിന് കനത്തൊരടിയേററു. തേനും പാലും തന്ന ലക്ഷ്മീപുരം കൊട്ടാരം. ആ മധുരദിവസങ്ങൾ മഹാകവിയുടെ മനസ്സിൽ മായാത്ത ചുവർ ചിത്രം വരച്ചുവച്ചു.

പ്രമേഹരോഗം കരണ്ടു തിന്നുന്ന ദേഹം വലിച്ച് രണ്ടു മാസം സുബ്രഹ്മണ്യയ്യർ ഞരങ്ങിനീങ്ങി. ഒരു സന്ധ്യയ്ക്ക് ആരോചെന്ന് കൊട്ടാരത്തിലറിയിച്ചു.

"നമ്മുടെ സുബ്രഹ്മണ്യയ്യർ ഇഹലോകം വിട്ടുപോയി." ലക്ഷ്മീപുരത്തു ശക്തൻ തമ്പുരാൻ പറഞ്ഞു. "എന്തൊക്കെ ആയാലും നല്ലവനായിരുന്നു സുബ്രഹ്മണ്യയ്യർ. നാല്പതാമത്തെ പിറന്നാളുണ്ണാൻ തരപ്പെട്ടില്ല. പെട്ടെന്നുപോയി: ഒരു കുടുംപുരയുടെ നെടുന്തൂണ് വീണു. കുടുംബം ചരിഞ്ഞു. പരമേശ്വരൻ മിടുക്കൻ പയ്യൻ. അവൻ അഗതിയായി. അതോർക്കുമ്പോൾ ഹൃദയം തകരുന്നു."

അമ്മ നോക്കിയിരിക്കെ മകനിറങ്ങിപ്പോയി. പരമേശ്വരന്റെ മുത്തശ്ശിയുടെ മാതൃഹൃദയം ഉരുകി ഒലിച്ചു. ഒടുവിൽ കട്ട പിടിച്ചു. മകൻ അച്ഛനെ കെട്ടിപ്പിടിച്ചു. വാവിട്ടുകരഞ്ഞു. മുക്കിലിരുന്നു കണ്ണീരൊഴുക്കി. ജീവിതം തന്നെ ഒരു തേങ്ങലായിമാറി.

ഒഴിഞ്ഞ പാത; നീണ്ടപാത; തണൽമരവും തണ്ണീർപ്പന്തലുമററപാത. തലയിൽ പെരും ചുമടും. ഏകാകി! താങ്ങുന്ന കൈയെവിടെ? വിളികേൾക്കുന്ന ബന്ധു എവിടെ? ഇല്ല. ആരുമില്ല. മുകളിലാകാശം; ചുവട്ടിൽ ഭൂമി.

കുട്ടി മാനത്തു കൈ നീട്ടി കണ്ണുനീരിൽ മുങ്ങിക്കുളിച്ചു വിളിച്ചു:– "അച്ഛാ, എന്റെ പൊന്നച്ഛാ. വരൂ തിരിച്ചു വരൂ." അച്ഛൻ അകലെയുള്ള വിണ്ണിലാണ്. വിളി കേട്ടില്ല; വിളികേൾക്കില്ല.

എണ്ണ തീർന്ന നിലവിളക്ക്. അതു പടുതിരികത്തി. ഞൊടിക്കിടയിലെല്ലാം കഴിഞ്ഞു. വീട് തകർന്നു. ലോകം തകർന്നു. വിളക്കുകാട്ടിയ–വഴികാട്ടിയ–അമൃതൂട്ടിയ അച്ഛൻ ആ ഭാഗ്യസൂര്യൻ അസ്തമിച്ചു. ചുററും ഇരുട്ട്; ഈ ഇരുട്ടിൽ ഇനി എങ്ങോട്ട്? സൂര്യൻ പോയി. കണ്ണുപോയില്ല. തലചുററി; കമിഴ്ന്നു വീണില്ല. പതറിയ മനസ്സ് ഉറപ്പിച്ചു. അച്ഛന്റെയും അച്ഛൻ–സർവചരാചരങ്ങളുടെയും അച്ഛൻ–വിശ്വംഭരൻ സാക്ഷാൽ സാംബശിവനുണ്ട്. ഉണ്ട്. രക്ഷയുണ്ട്. ഈ കടലിൽ മറുകരയുണ്ട്.

കണ്ണീർ തുടച്ച് മുണ്ടുമുറുക്കിയുടുത്തു. അരയും തലയും മുറുക്കി. പടക്കുതിരപോലെ മനസ്സു പിടഞ്ഞെഴുന്നേററു. "മുമ്പിൽ പടനിലമാണ്. പോകൂ–വെട്ടിപ്പിടിച്ച് മുന്നേറൂ" അച്ഛന്റെ ശബ്ദമാണ്. എങ്ങോ മറഞ്ഞിരിക്കുന്ന അച്ഛന്റെ ശബ്ദം.

മനക്കരുത്തുള്ള മുത്തശ്ശി പറഞ്ഞു. "സഹിക്കുക. എല്ലാം സഹിക്കുക. മുന്നേറുക. ജീവിതം അതാണ് പൊന്നുമോനേ.

മനം കലങ്ങാതെ മുന്നേറുക." അമ്മ പറഞ്ഞു. "എന്നെക്കുറിച്ചു ആധി വേണ്ട. ചോര നീരാക്കി ഞാൻ നിന്നെ പോററും."

അരുമസ്സോദരി. പാവം! നിറഞ്ഞകണ്ണുമായി വീട്ടിൽ എന്തോ ചിന്തിച്ചിരിക്കുന്നു. മഹാകവിയുടെ മനസ്സുരുകി. സഹോദരിയുടെ ഉടുപ്പും നടപ്പും ഇരിപ്പും കണ്ട് സ്വയം പറഞ്ഞു: "പിഞ്ചിലേ വാടിപ്പോയ പൂമൊട്ട്."

മുലകുടി മാറാത്ത പിഞ്ചു സഹോദരൻ!

ഉള്ളിൽനിന്നു തേങ്ങുന്ന വിളിപൊങ്ങി: "ഈ ഭാരവണ്ടി ആരുവലിക്കും?" അകലെ നിന്നൊരു ശബ്ദമുണ്ടായി: "ഈ ലോകം വിദ്യാലയം. ജീവിതം കഠിനപരീക്ഷ. കുനിഞ്ഞിരിക്കാതെ ജയിച്ചു മുന്നേറുക. ഏറെയേറെ പരീക്ഷകഠം വരാനിരിക്കുന്നു. ആദ്യത്തെ പരീക്ഷ മാത്രമാണിത്. നിസ്സാരപരീക്ഷ. പരീക്ഷകളുടെ പടവുകഠം ചവിട്ടുപടിയാക്കി കുതിച്ചുകയറിപ്പോവുക."

മുത്തശ്ശി തീരുമാനിച്ചു. "ഇനി ചങ്ങനാശ്ശേരി താമസത്തിനർത്ഥമില്ല. സ്വന്തം ഗ്രാമമായ ഉള്ളൂരിൽ താമസമുറപ്പിക്കാം."

നാട്ടിലേക്കുമടങ്ങി. വിട്ടുപോയ നാട്. വീണ്ടും നാട്ടുമണ്ണിന്റെ മണം കൂടിക്കലർന്ന കടൽക്കാറേററു. ശക്തിവേൽ ധരിച്ച സ്വാമി സുബ്രഹ്മണ്യൻ മാത്രമുണ്ട് തുണ.

മൂടൽ നീങ്ങിത്തെളിഞ്ഞ പ്രഭാതം ... തൊണ്ടയിടറി, കണ്ണു നിറഞ്ഞ് മകൻ മുഷിഞ്ഞ വെള്ളവസ്ത്രമുടുത്ത് ഇറയത്തിരിക്കുന്ന അമ്മയോടു ചോദിച്ചു. "ഞാനിനി എന്തുവേണം? എങ്ങോട്ടുപോകണം അമ്മാ?"

മകനെ വാരിപ്പുണർന്ന് ഉമ്മ വച്ച് അമ്മ മനം തേങ്ങി പറഞ്ഞു: "നീ പഠിക്കണം; പഠിച്ച് വളരണം. നാളെ അടുത്തുളള പളളിക്കൂടത്തിൽ പോകണം."

ചോലമരത്തണൽ വീശുന്ന ഫോർട്ട് ഹൈസ്ക്കൂരം; വെള്ള മണൽ വിരിമുററം; സ്നേഹം കിനിഞ്ഞ അധ്യാപകർ. ബാലന് സ്ക്കൂരം ഇഷ്ടപ്പെട്ടു. പരിസരവും പിടിച്ചു. സ്ക്കൂരംമുററത്തെ പൂമരം പറഞ്ഞു, "നമുക്ക് ഒരു കൊച്ചു കവിയെ കൂടി കൂട്ടിനു കിട്ടി."

വീതി കുറഞ്ഞ കൈത്തറി മുണ്ട്. വിലകുറഞ്ഞ മുറിയൻ ഷർട്ട്. ഭസ്മരേഖയാർന്ന നെററി. തിളക്കം കൂടിയ വലിയ കണ്ണുകരം - ഇത്രയും ചേർന്ന കൊച്ചുകവി. പരമേശ്വരന് നാലാംഫാറത്തിൽ സീററുകിട്ടി. കാലിളകുന്ന ചാരുബഞ്ച് ചെവിയിൽ പറഞ്ഞു: "പേടിക്കേണ്ട നിൻെറ വയററുപിഴപ്പിനുള്ള ഗേററുപാസ് ഞാൻ തരാം." ക്ലാസ്സുബഞ്ചുമായി പയ്യൻ വേഗമിണങ്ങി. സ്ക്കൂളിലെ മലയാള അദ്ധ്യാപകൻ ഏവൂർ വേലുപ്പിള്ള, മഹാകവിയുടെ സാഹിത്യയാത്രയിൽ പിന്തുണ നൽകി.

ഉള്ളൂരിൽ നിന്ന് വളരെ ദൂരം നടന്നാണ് ദിവസവും പദ്മനാഭസ്വാമി ക്ഷേത്ര പരിസരത്തിലുള്ള പാഠശാലയിൽ എത്തേണ്ടത്. കരുത്തു കുറഞ്ഞ ദേഹമായിരുന്നു ആ ബാലൻേറത്.

നടന്ന് തളരുമ്പോരം വഴിയിൽ ശ്രീ വിദ്യാധിരാജസ്വാമികളുടെ ഗുരുവായിരുന്ന പേട്ടയിൽ രാമൻപിള്ള ആശാൻെറ ആശ്രമമുണ്ട്. അവിടെ കേറിയിരിക്കും. ആശാന് കുട്ടിയുടെ മട്ട് പിടിച്ചു. ഏറെ ഉരുവിട്ടതിനിടയിൽ പലതും ചൊല്ലിക്കൊടുത്തു. പൊരുരം പറഞ്ഞു തെളിയിച്ചു.

പുറനാനൂറ് അകനാനൂറ് ചിലപ്പതികാരം തിരുക്കുറരം തുടങ്ങിയവ മണത്തറിയാൻ, രുചിയറിയാൻ ഇടവന്നു.

പരമ ഭട്ടാരക ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമിത്തിരുവടികരം ബ്രഹ്മസാക്ഷാല്ക്കാരം നേടി ജീവന്മുക്തനായി ലോകാനുഗ്രഹാർത്ഥം പൂന്തെന്നൽപോലെ അനന്തപുരിയിൽ കഴിഞ്ഞിരുന്നു. അക്കാലത്ത് അതുപോലെ ശ്രീനാരായണ ഗുരുസ്വാമികളും. അവരുടെ ദിവ്യദർശനം മഹാകവിക്കു കൈവന്നു. സാന്നിദ്ധ്യസുഖാനുഭൂതി കൈവന്നു. അവരെക്കുറിച്ച് പിന്നീട് ഉദയംകണ്ട പറവപോലെ ഉള്ളുണർന്ന് അദ്ദേഹം പാടിയിട്ടുണ്ട്.

x x x x x

കാണെക്കാണെ തണ്ണീർവററിയ കുളമായി കുടുംബം. ഇള യസഹോദരി എന്നേയ്ക്കുമായി യാത്രപറഞ്ഞു. ഉള്ളതുകഴിച്ച് എട്ടുനാഴികനേരം നിത്യം നടന്ന് പള്ളിക്കൂടംപഠിപ്പ് തുടർന്നു. വലുത് എന്തോ തേടുന്ന മനസ്സ് ചെറുതിൽ തങ്ങിനിന്നില്ല. ഇല്ലായ്മയും വല്ലായ്മയും പുറത്തുകാട്ടാതെ സാഹിത്യവ്യാ പാരം തുടർന്നു. അക്ഷരശ്ലോകസദസ്സുകളൊഴിവാക്കിയില്ല. പത്രമാസികകരം ഇരവൽ വാങ്ങിവായിച്ചു. ഇടയ്ക്കിടെ ശ്ലോക ങ്ങരം എഴുതി. തോൽവിയറിയാതെ പതിനാറാം വയസ്സിൽ മെട്രിക്കുലേഷൻ പാസ്സായി.

ഉണ്ണാനും ഉടുക്കാനും വകയില്ലാത്ത കാലം. പഠിപ്പ് തുടരാൻ വഴികണ്ടില്ല. ബാലൻ കണ്ണീരൊഴുക്കി മിണ്ടാതെ നിന്നു. വയറു നിറച്ച് ആഹാരം കഴിച്ചകാലം മറന്നു. കോളേജിൽ കേറാൻ കൊ തിയുണ്ട്. എന്തുവഴി? മകൻെറ വേദനയറിഞ്ഞ് അമ്മ പറഞ്ഞു: "വീട് തുലഞ്ഞാലും നീ പഠിച്ചു മിടുക്കനാവണം. നാളെ കോളേജിൽ ചേരണം."

ചോരഞരമ്പുകരം മിടിച്ചു. ഹൃദയം ഉറക്കെയടിച്ചു. കോളേജ്—പടക്കോപ്പുകരം കുന്നുകൂടേണ്ട പോർക്കളം! ആയുധ മെവിടെ? അമ്മ ആശ്വസിപ്പിച്ചനുഗ്രഹിച്ചു: "ഈ ഇരുട്ടിനപ്പുറം വെളിച്ചമുണ്ട്. ആ വെളിച്ചം തുണനിൽക്കും."

തിരുവനന്തപുരം മഹാരാജാസ് കോളേജ്* പടികണ്ടു. മല യാളംക്ലാസ്സിൽ രസിച്ചു. മുൻഷി രാമക്കുറുപ്പിൻെറ ക്ലാസ്സ്. സാഹിത്യരസികനും പണ്ഡിതനുമായ മുൻഷി കല്യാണ സൗഗന്ധികം കഥകളിയെടുക്കുന്നു. സഹപാഠികരം ശ്ലോക ങ്ങരം പകർത്തുന്നു. മഹാകവി അനങ്ങാതിരുന്നു. മുൻഷി ചോദിച്ചു. "എഴുതിയെടുക്കാത്തതെന്ത്?"

"ആ ശ്ലോകങ്ങരം എനിക്കറിയാം സാർ."

"എന്നാൽ അടുത്ത ശ്ലോകം ചൊല്ലൂ കേരംക്കട്ടെ." ശ്ലോകം ഭംഗിയായി ചൊല്ലി.

---

*ഇന്നത്തെ യൂണിവേഴ്സിററി കോളേജ്.

''അർത്ഥം പറയാമോ?'' ''പറയാം''.

പിഴയ്ക്കാതെ അർത്ഥം പറഞ്ഞു. മുൻഷി ശിഷ്യനോടു കൂടുതൽ അടുത്തു. കഥയറിഞ്ഞു. അസാധാരണ കാവ്യവ്യുത്പത്തിയുള്ള പയ്യനെ ഉയർന്ന സംസ്കൃത ക്ലാസ്സിലേയ്ക്കയച്ചു. എല്ലാം കൊള്ളുന്ന മഹാകവിയുടെ തലയേയും ഭയപ്പെടുത്തുന്ന ഒരു ശത്രു കോളേജിലുണ്ടായി— മാത്തമാററിക്സ്. അവർ തമ്മിൽ പൊരുതി. മഹാകവി തോററു. സഹപാഠി *വി. എസ്. സുബ്രഹ്മണ്യയ്യർ താങ്ങി. വീഴാതെ ക്ലാസ്സ്കയറിപ്പോയി.

ബി. എ. ക്ലാസ്സിലെത്തി. ഇംഗ്ലീഷ് സാഹിത്യക്കടലിൽ കുളിച്ചുകളിച്ചു. ഇംഗ്ലീഷിൽ കവിതകളെഴുതി. ഇംഗ്ലീഷ് പ്രഫസറുടെ കണ്ണിലുണ്ണിയായി. പ്രിൻസിപ്പാരം കഴിവുകണ്ട് ഐച്ഛികമായി ഗണിതശാസ്ത്രം എടുക്കാൻ നിർബന്ധിച്ചു. ഒഴിഞ്ഞുമാറി. ഇംഗ്ലീഷുസാഹിത്യം തിരഞ്ഞെടുത്തു. ലൈബ്രറി പുസ്തകങ്ങരം കൂട്ടുകാരായി— ഇംഗ്ലീഷ് പുസ്തകങ്ങരം.

പരീക്ഷയിൽ ഒന്നാംക്ലാസ്സ് മാർക്കു കിട്ടിയില്ല. അവിടെയും ഒരെതിരാളി ഉണ്ടായി. വെടിപ്പും വടിവും തീണ്ടാത്ത കൈപ്പട. മുരംപ്പൊന്ത നിറഞ്ഞ കാട്ടുവള്ളിപ്പടർപ്പുപോലെയായിരുന്നു മഹാകവിയുടെ കൈപ്പട.

ആ കൈപ്പടയിൽതന്നെയാണ് പിൽക്കാലത്ത് പതിന്നാലായിരംപേജ് വരുന്ന സാഹിത്യചരിത്രം—ശംഖുംമുഖം കടൽക്കരയിൽ എന്നുമെന്നും തലപൊക്കിനില്ക്കുന്ന കട്ടിക്കരിങ്കൽ ഗോപുരശില്പം പോലെയുള്ള മഹാഗ്രന്ഥം—രചിച്ചത്.

തുടക്കംതൊട്ട് കടന്നുപോയ ഗുരുനാഥന്മാരൊന്നൊഴിയാതെ മഹാകവിയെ തൊട്ടുതഴുകി, തലയിൽ കൈവച്ചനുഗ്രഹിച്ചു. എന്നും ഓർമ്മയിൽ ഒളിമിന്നുന്ന ശിഷ്യൻ. കോളേജിൽ മഹാകവിക്ക് ''ശാസ്ത്രികവി'' എന്ന ഓമനപ്പേരുവീണു. ആ നക്ഷത്രം അനുനിമിഷം തെളിഞ്ഞു തെളിഞ്ഞു ഉയർന്നുയർന്നു പ്രകാശപൂരം പരത്തി.

---

*ഇദ്ദേഹം പിന്നീട് തിരുവിതാംകൂർ ദിവാനായി.

## അദ്ധ്യായം 10

# ഉദ്യോഗങ്ങൾ

ബി. എ. പാസായ സർട്ടിഫിക്കററ് കൈയിൽ കിട്ടി. കോളേജ് കെട്ടിടത്തിൻെറ കൽത്തൂണുകൾ ഉപദേശിക്കുന്നതു പോലെ തോന്നി. "ഏററെനാൾ പൊരുതി വയററുപിഴപ്പിൻെറ ഗേററ് പാസ് കൈവന്നു. ഇനി അനാഥ കുടുംബത്തിൻെറ നടുത്തൂണായിനിന്ന് കുടുംബം പോററുക."

ടൌൺ ഹൈസ്ക്കൂളിൽ ഒരു ഒഴിവു വന്നു. പരമേശ്വരയ്യർ അദ്ധ്യാപകനായി.

ചരിത്രഗവേഷണം ആ അദ്ധ്യാപകൻെറ ചിറകായിരുന്നു; ഇംഗ്ലീഷ് സാഹിത്യം പ്രാണവായുവും. അടുത്തവരെല്ലാം അഭിനന്ദനപ്പൂച്ചെണ്ട് നല്കി. സ്ക്കൂൾ ഉടമസ്ഥനും മാനേജരും—സാഹിത്യത്തിൻെറ വിലയറിവുള്ള കോയിത്തമ്പുരാക്കന്മാർ—സ്വകാര്യം പറഞ്ഞു. "പരമേശ്വരയ്യർ നിറകുടമാണ്; സ്വർണ്ണപൂർണ്ണകുംഭം. അയാളെ ഉയരത്ത് കയററിവയ്ക്കണം." അതേ സ്ക്കൂളിൽ ഹെഡ്മാസ്ററരാക്കി കൽപ്പനകിട്ടി. ഇരുപത്തൊന്നുവയസ്സുള്ള ഹെഡ്മാസ്ററർ! ഹെഡ്മാസ്ററെക്കാൾ തണ്ടും തടിയും പ്രായവുമുള്ള വിദ്യാർത്ഥികളുടെ ഹെഡ്മാസ്ററർ.

ഇംഗ്ലീഷ്, ചരിത്രം, സംസ്കൃതം—മൂന്നും ഹെഡ്മാസ്ററർ തന്നെ പഠിപ്പിച്ചു. പുറമെ നിന്ന് വിജ്ഞാനം പകരാൻ വിദ്വാന്മാരെ ക്ഷണിച്ചു.

പുതിയ വെളിച്ചം, പുതിയ പരിമളം, ചുററും പരന്നു. കുട്ടികൾ പറഞ്ഞു. "നമ്മുടെ ഹെഡ്മാസ്ററർ ഒരു മാതൃകാ ഹെഡ്മാസ്ററരാണ്. ഉണർത്താൻ, ഉയർത്താൻ എന്തുത്സാഹം! എന്തൊരു സ്നേഹധാര!"

ഭാരമേറിയ അദ്ധ്യാപന ജോലിക്കിടയിൽ പഠിച്ച് എഫ്.എൽ. പരീക്ഷ പാസ്സായി. സാഹിത്യപരിശ്രമം തുടർന്നു. കുടുംബഭാരമേററു. കൊച്ചു കുടുംബത്തിൻെറ ചുട്ടുപഴുത്ത മുററത്ത് പുതിയ തേന്മാവ് തണൽ വീശി.

വീരമണിചോദിച്ചു: "എന്താണ് ഗണേശ് തുറിച്ചുനോക്കുന്നത്? വിശ്വാസം വരുന്നില്ലെന്നോ? വിശ്വസിക്കാം. ഉദ്യമമുണ്ടോ? ഉയർച്ചയുമുണ്ട്. നമുക്ക് ഉദ്യമമില്ല; ഉയർച്ചയുമില്ല. മഹാകവി മരണംവരെ ഒരു വിദ്യാർത്ഥിയായിരുന്നു. സാക്ഷാൽ വിദ്യാർത്ഥി—രാപ്പകൽ വിദ്യാഭ്യാസം— ഒടുവിൽ ആ മഹാമനസ്വി വിദ്യാസാഗരമായി."

നിറകുടമല്ല. നിറകടലായി അദ്ദേഹം. സംസ്കൃത പഠനം മുറയ്ക്ക് തുടർന്നു. സംസ്കൃതഭാഷ കയ്യിലുള്ളവനെ എല്ലാഭാഷയും പിൻതുടരും. സംസ്കൃതസാഹിത്യനിലവറ ത്താക്കോൽ കയ്യിലുള്ളവൻെറ മുമ്പിൽ എല്ലാനിലവറയും താനെ തുറക്കും. മഹാകവിയുടെ ജീവിതം ഈ പാഠം പഠിപ്പിച്ചു തരുന്നു.

ഡോക്ടർ എൻ. സുബ്രഹ്മണ്യയ്യർ എന്ന ഹൃദയാലുവായ മനുഷ്യൻ മഹാകവിയെ കണ്ടറിഞ്ഞു. സെൻസസ് കമ്മീഷണറായിരുന്ന ആ മാന്യൻ ഗവേഷണവ്യഗ്രനായ മഹാകവിയെ തുണയ്ക്കുവിളിച്ചു. "എൻെറ കീഴിൽ ഒരു ക്ലാർക്കായിവരണം; സഹായിക്കണം."

സ്കൂളിൽ കിട്ടുന്ന വരുമാനത്തിൻെറ പകുതിയാണ് ഒരു ക്ലാർക്കിൻെറ ശമ്പളം. സംശയിച്ചുനിന്നു. ഒടുവിൽ തീരുമാനിച്ചു. കേറിപ്പോകാൻ പഴുതുള്ള ജോലിയാണത്. പ്രാണമിത്രമായ ഗവേഷണം ആ സർക്കാരാപ്പീസിനകത്തുണ്ട്. മറുപടികൊടുത്തു. "വരാം."

താമസമുണ്ടായില്ല; ക്ലാർക്കായി. ചുരുങ്ങിയ കാലത്തിനകം ഹെഡ്ക്ലാർക്കായി. വേതനം അല്പം കൂട്ടിക്കിട്ടി. വേതനമല്ല; ജോലിയാണ് പ്രശ്നം. ഇഷ്ടപ്പെട്ട ജോലി– കരയിൽക്കിടന്നു പിടഞ്ഞ മത്സ്യത്തിന് ഒരു വലിയ തടാകം കിട്ടി. ഗവേഷണം

പുതിയ അറിവിൻെറ കൽക്കണ്ടത്തുണ്ടുകരം വായിലിട്ടലിച്ചു രസിച്ചു. ദേശം; ഭാഷ, മതം, ആചാരം— അതിൻെറയൊക്കെ അടിവേര് ആരായുന്നത് രസം പിടിച്ച ജോലിയാണ്— ലഹരി കേറുന്ന ജോലി. ജോലിയിലാണ്ടു മുഴുകി. ഭാരിച്ച റിപ്പോർട്ട് സമയത്തിന് സമർപ്പിച്ചു. മേലുദ്യോഗസ്ഥൻ തലകുലുക്കി. ഹെഡ്ക്ലാർക്കിന് കനത്ത ഒരു സർക്കാർ ജോലികൊടുക്കാൻ ശിപാർശചെയ്തു.

ജോലിക്കിടയിൽ പരീക്ഷയ്ക്കു പഠിച്ചു. എം. എ. പാസായി. ബി. എൽ. കരസ്ഥമാക്കി. ഇംഗ്ളീഷ്, മലയാളം, തമിഴ് മൂന്നിലും എം. എ. ബിരുദം നേടി. വലിയ കോയിത്തമ്പുരാൻ കല്പിച്ച പ്രകാരം മലയാളത്തിലും തമിഴിലും ജയക്കൊടിനാട്ടി.

തമിഴും മലയാളവും എടുത്ത് തിരുവനന്തപുരം കലാശാലയിൽനിന്ന് ഒന്നാമതായി ചിറകുവിരുത്തി പുറത്തുവന്ന വിദ്യാർത്ഥി മഹാകവിയാണ്. "മലയാളത്തിലെ അക്ഷരമാല— ഉദ്ഭവവും വളർച്ചയും" എന്ന വിഷയത്തെപ്പററി അദ്ദേഹം രചിച്ച നീണ്ട പ്രബന്ധം കണ്ട് പരീക്ഷകന്മാർ അദ്ഭുതപ്പെട്ടു. ഇംഗ്ളീഷ് കവിതയുടെ പരിഭാഷ വായിച്ച് തലകുലുക്കി. പി. അയ്യപ്പൻപിള്ള കവിയെ പരസ്യമായി അഭിനന്ദിച്ചു; അനുമോദിച്ചു.

സെൻസസ് റിപ്പോർട്ടിൻെറ പരിഭാഷാ സംഗ്രഹം തയ്യാറാക്കാൻ മഹാകവിയെതന്നെഭരമേല്പിച്ചു. പ്രതിഫലം 350രൂപ.

എത്നോഗ്രാഫിക് അസിസ്ററൻറായി കുറെക്കാലം ജോലിചെയ്തു. പദ്മനാഭപുരത്ത് ആക്ടിംഗ് ശിരസ്തദാരായി. അങ്ങനെ സർക്കാർ ജോലികളുടെ പല കൊമ്പിൽ പറന്നു പറന്ന് ഉയർന്ന ഉദ്യോഗസ്ഥനായി.

വീട്ടിൽ മൃഷ്ടാന്നത്തിന് വഴിയുണ്ടായി. പാലൊഴിച്ച കാപ്പിയായി; പലഹാരങ്ങളായി; പുതിയ ഉടുപ്പുകളായി. മുത്തശ്ശി നെടുവീർപ്പിട്ടു. അമ്മ മകൻെറ പോക്കുവരവുകരം കണ്ട്

കണ്ണ് തുടച്ചു. മുത്തശ്ശിയുടെ ഉള്ളിൻെറ ഉള്ളിൽ നിന്നു കണ്ണീരിൽ കുതിർന്ന വിളിപൊങ്ങി:– "സുബ്രഹ്മണ്യാ, വേലായുധാ, അനാഥബാന്ധവാ, എൻകുളന്തയ്ക്ക് നീ താൻ തുണൈ."

ഭക്തിജ്ഞാന വൈരാഗ്യങ്ങൾ വിളക്കു വച്ച മാതൃഹൃദയം പുത്രന് ശ്രേയസ്സും പ്രേയസ്സും നേർന്നു. ആ സാധ്വി കുളിച്ച്, ജപിച്ച്, ഭജിച്ച്, നോമ്പുകൾ നോററ് എല്ലാദിവസവും സാർത്ഥകമാക്കി.

മഹാകവി സ്വയം തീരുമാനിച്ചു– "നല്ല വരുമാനമുള്ള സർക്കാരുദ്യോഗത്തിൽ ഉറച്ചിരുന്ന് സാഹിത്യ ലോകത്തിലേക്ക് കാൽനീട്ടാം."

ചുമരുണ്ടെങ്കിലേ ചിത്രമെഴുതാവൂ – നിത്യവൃത്തിക്കുള്ള വരുമാനമുള്ളവനേ സാഹിത്യോപാസകനാകാൻ സാധിക്കൂ. കുടുംബം, കുടുംബഭാരം– ആ ഭാരവണ്ടി വലിച്ച് എത്തേണ്ടിടത്തെത്തണം.

പുതിയ പദവികൾ വന്നുവിളിച്ചു. അസിസ്ററൻറ് പരീക്ഷക പദവി കിട്ടി. ലണ്ടനിലെ ഏഷ്യാററിക് സൊസൈററിയിൽ ഒരു അംഗമായി. ലണ്ടൻ രാജകീയ കലാസംഘം എഫ്. ആർ. ഏ. എസ് ബഹുമതി വാങ്ങാൻ ക്ഷണിച്ചു. തിരുവിതാംകൂർ ധർമ്മസ്ഥാപന ബില്ലിൻെറ കാതലായ ഭാഗം മഹാകവിയുടെ കൈപ്പടയിലാണെഴുതപ്പെട്ടത്. ദിവാൻ നാഗമയ്യ അദ്ദേഹത്തിന് അഭിനന്ദനക്കുറിപ്പയച്ചു.

ഇതൊക്കെയായിട്ടും ആ വലിയ തലയ്ക്ക് പാകമായ ഒരു തൊപ്പി തുന്നിക്കൊടുക്കാൻ സർക്കാർ തയ്യാറായില്ല. എല്ലാററിനും ഉള്ളൂർ പരമേശ്വരയ്യർ വേണം. കാര്യം കഴിഞ്ഞാൽ കറിവേപ്പില പുറത്ത്. ഈ അനുഭവം ആ സ്ഥിരോത്സാഹിയുടെ മനസ്സ് തളർത്തി. എങ്കിലും കിടന്നില്ല. ഇരുന്നില്ല; നടന്നു. കൂടുതൽ ഉശിരോടെ കൈവീശി നടന്നു; ആശ്വസിച്ചു – സർക്കാരും ഈ നാടും മലയാളവും എന്നെ അടുത്തറിയുന്ന കാലം വരും.

സർക്കാർ ജോലികൾ പലതും പകരം നോക്കി. ഒന്നിലും സ്ഥിരപ്പെടുത്തി ഉത്തരവ് ഉണ്ടായില്ല. മദിരാശി ഹൈക്കോടതി, മലയാളം വിവർത്തകനാവാൻ ക്ഷണിച്ചു. ഹിന്ദുപത്രക്കാർ പത്രാധിപസമിതിയിലേക്ക് വിളിച്ചു. പക്ഷേ മദിരാശിയ്ക്ക് പോയില്ല. അനാഥകുടുംബവും പ്രായംചെന്ന മുത്തശ്ശിയും ഉള്ള തിരുവനന്തപുരം വിട്ടിട്ടു പോവാൻ പററില്ല.

മുത്തശ്ശി പറഞ്ഞു: "ഉദ്യോഗം തേടി അങ്ങോട്ടു പോകണ്ട; നിനക്കു വേണ്ടതെല്ലാം നിന്നെത്തേടി ഇങ്ങോട്ടു വരും. ധർമ്മം പോററുക. ഗീതോപദേശം നിനക്കറിയാമല്ലോ; ആ മുറയ്ക്ക് കർമ്മം ചെയ്യുക."

ദിവാൻമാർ മാറിമാറിവന്നു– വന്നവർക്കും വരുന്നവർക്കും ഉള്ളൂരിനെ വേണം—മേൽക്കോയ്മയുടെ കീറാമുട്ടികൾ വരുമ്പോൾ വെട്ടിപ്പൊളിക്കാൻ ഉള്ളൂരിൻെറ തൂവൽവേണം.

* മാധവരായർ ദിവാനായി. ഉള്ളൂരിൻെറ കഴിവ് കണ്ടറിഞ്ഞു. ആ തലയുടെ വലിപ്പം അറിയാനുള്ള സന്ദർഭമുണ്ടായി. തിരുവിതാംകൂർ പട്ടാളചരിത്രം ബ്രിട്ടീഷ്ഗവൺമെൻറിന് കിട്ടിയേ കഴിയൂ. സർക്കാർ ആഫീസിലെ മേലുദ്യോഗസ്ഥൻമാർ പന്തം കണ്ട പെരുച്ചാഴികളായി പരക്കം പാഞ്ഞു. തിരുവിതാംകൂർ പട്ടാളചരിത്രമോ ? ചരിത്ര രേഖ എവിടെ? എഴുതാൻ കരുത്തുള്ള കൈ എവിടെ? "ഉള്ളൂരിന് ആൾ അയയ്ക്കൂ. ഇത് തയ്യാറാക്കാൻ സർക്കാരിൽ മററാളില്ല."

ഉള്ളൂർ മൂളി, "ശരിപ്പെടുത്താം."

രേഖാമൂലമായ തടിച്ച റിപ്പോർട്ട് കാലതാമസം കൂടാതെ മാധവരായരുടെ മേശപ്പുറത്തെത്തി. രായർ അദ്ഭുതപ്പെട്ടു. ഉള്ളൂർ പരമേശ്വരയ്യർ എന്ത് എന്ന് അദ്ദേഹം അറിഞ്ഞു. രായർ ആ കൊടുങ്കാട്ടിൽ ആഞ്ഞുനടന്ന് സ്വയം പറഞ്ഞു: 'അദ്ഭുതമനുഷ്യൻ' – സമുദ്രം ചാടിക്കടന്ന ആഞ്ജനേയൻെറ പുതിയ അവതാരം തന്നെ.

---

* വി. പി. മാധവരായർ —സർ ടി. മാധവരായരല്ല.

പുതിയ ഉദ്യോഗം പടിക്കൽ വന്ന് മുട്ടിവിളിച്ചു— "ഹജൂരാഫീസ് റവന്യു സെക്ഷൻ ഹെഡ്ക്ലാർക്ക്–" സ്ഥിരം സർക്കാർ ജോലി.

ആ വലിയ ഹൃദയം ഒന്നു നെടുവീർപ്പിട്ടു. തലകുനിച്ച് പൊയ്പോയ അച്ഛനെ വണങ്ങി; അമ്മയെ ഓർത്തു; പണക്കാരുടെ ഭവനങ്ങളിൽ ജോലിനോക്കി കുടുംബത്തെ സഹായിച്ച വിധവയായ അച്ഛൻ പെങ്ങളെക്കുറിച്ച് ഓർത്തു; മുത്തശ്ശിയെ ഓർത്തു.

ഓ! പാവപ്പെട്ട ഒരു ബ്രാഹ്മണകുടുംബം, തുഴയററ പെരും വള്ളം, കരയണഞ്ഞു.

പെട്ടെന്ന് കൊട്ടാരക്കര ആക്ററിംഗ് തഹസീൽദാരായി.

പുതിയ ദിവാനായി രാജഗോപാലാചാരി വന്നപ്പോഠം സർക്കാർ കല്പന വീണ്ടും വാതിൽക്കൽ തട്ടി– 'വീണ്ടും ഹജൂരാപ്പീസിലേയ്ക്ക.' നല്ലവന് വരുന്നതെന്തും നന്മയ്ക്ക്.

"തൻകണ്ണു നല്ലവനു നല്ലതുതന്നെ കാട്ടും.
തിങ്കഠംക്കുളിർക്കതിരിലഞ്ജനവും വെളുക്കും."

എന്നാണല്ലോ മഹാകവിയുടെ വിശ്വാസപ്രമാണം.

ഹജൂരിലേയ്ക്കുള്ള മാററം മഹാകവിയെ പുതിയ ദിവാനുമായി അടുപ്പിച്ചു. ഉള്ളൂർ, ദിവാൻജിയുടെ സന്തതസഹചാരിയായി മാറി.

ചരിത്രസംരക്ഷണ സമിതിയിൽ ഉള്ളൂർ അംഗമായി. ഇടയ്ക്കിടെ പകരം തഹസീൽദാർ ജോലിയുണ്ടായി, തിരുവിതാംകൂറിൻെറ പല ഭാഗങ്ങളിൽ; ആ വഴിയ്ക്ക് പുതിയ പ്രകൃതിദൃശ്യങ്ങഠം കണ്ടു; പഴയ താളിയോലഗ്രന്ഥങ്ങഠം ശേഖരിച്ചു; താളിയോലഗ്രന്ഥക്കെട്ടുകളായിരുന്നു മഹാകവിയുടെ ബാങ്ക് ബാലൻസ്.

പതിതകാരുണികനായിരുന്നു മഹാകവി. പാവങ്ങഠംക്കു തണൽമരമായിരുന്നു ആ മഹാൻ. മാവേലിക്കരനിന്നു മാററംപോകുമ്പോഠം നാട്ടുകാർ കരഞ്ഞു; ഏഴകഠം പ്രാർത്ഥിച്ചു.

വീണ്ടും ഉടുപ്പുമാററം— തലപ്പാവുമാററം— ഉദ്യോഗമാററം— തഹസീൽദാർ ഒരു സുപ്രഭാതത്തിൽ ഡിസ്ട്രിക്ററ് മുൻസിപ്പായി. ചെങ്കോട്ട, വിളവംകോട്, മീനച്ചൽ എന്നീ താലൂക്കുകളുമായി പലപ്പോഴായി പരിചയപ്പെട്ടു. ഗ്രന്ഥശേഖരണം എന്ന സ്ഥിരം ഉദ്യോഗവും മുറയ്ക്കു നടത്തി. സത്യം; ധർമ്മം, നീതി; ന്യായം;മുറ— ആ വഴിയ്ക്ക് നീണ്ട ഉദ്യോഗജീവിതം നീങ്ങി, സേവയില്ല, ശുപാർശയില്ല; കൈക്കൂലിയില്ല; സ്വജനപക്ഷപാതമില്ല. സത്യം നീതി എന്നിവയിൽ ഉറച്ചുനിന്നു.

എന്നും ദൃഷ്ടി അഷ്ടബന്ധമിട്ടുറപ്പിച്ച സ്വന്തം ആദർശവിഗ്രഹങ്ങളിൽമാത്രം. ജോലിനോക്കിയ ഇടങ്ങളിലെല്ലാം നാട്ടുകാർ വാഴ്ത്തി— "ഇതാ ഒരു നല്ല സർക്കാരുദ്യോഗസ്ഥൻ."

ഗർവ്വില്ല, ധിക്കാരമില്ല, തലക്കനമില്ല, അധികാരലഹരിയില്ല. അടുത്ത് ഇടപെട്ടവർ പറഞ്ഞു: "ഉള്ളൂർസ്വാമിയെ ഞങ്ങൾ മരിച്ചാലും മറക്കില്ല."

അദ്ധ്യായം 11

# മലകയററം

നക്ഷത്രങ്ങരം വട്ടമിട്ടിരുന്ന് രാത്രി മുത്തശ്ശി പറയുന്ന കഥ കേട്ടു. പകൽനേരത്തു തലകീഴായി തൂങ്ങിക്കിടന്ന വാവൽപ്പട പററംപററമായി മറുനാട്ടിലേക്ക് പറന്നുപോയി.

ഗണേഷ്, നിലക്കടല കൊറിച്ചുകൊണ്ട് ചോദിച്ചു. ''മഹാകവിയുടെ കല്യാണം, ഭാര്യ, മക്കരം— അവരെപ്പററി പറഞ്ഞില്ലല്ലോ. മഹാകവി കല്യാണം കഴിച്ചിട്ടില്ലേ?''

വീര:— ''ഉദ്യോഗക്കാര്യങ്ങരംക്കിടയിൽ അക്കാര്യം വിട്ടുപോയി. പറയാം. പതിന്നാലാമത്തെ വയസ്സിൽ ആദ്യത്തെ കല്യാണം കഴിഞ്ഞു. ഭാര്യയുടെ പേര് 'അനന്തലക്ഷ്മി അമ്മാരം.''

ആ പത്നിയിൽ രണ്ടു സന്താനങ്ങളുണ്ടായി—പാർവ്വതിയും സുബ്രഹ്മണ്യനും. പത്തുകൊല്ലം ആ ബന്ധം നീണ്ടുനിന്നു. അതിനുശേഷം ആ സുശീല എന്നേയ്ക്കുമായി മഹാകവിയെ വിട്ടുപോയി.

രണ്ടാം വിവാഹം മഹാകവിക്ക് ഇരുപത്തിയെട്ടു വയസ്സുള്ളപ്പോരം നടന്നു. സുബ്ബമ്മാരം എന്നായിരുന്നു ആ സാധ്വിയുടെ നാമധേയം. മൂന്ന് പെൺമക്കളും അഞ്ച് ആൺമക്കളും ആ ബന്ധത്തിലുണ്ടായി. കന്യാകുമാരിയിൽ വച്ച് സുബ്ബമ്മാരം അകാല ചരമം പൂകി. ഒടുക്കത്തെ കൊച്ചു മകനും അമ്മ പോയ വഴിയ്ക്കു പോയി.

പെൺമക്കരം ഓരോരുത്തരായി ഭർത്തൃമതികളായി. നല്ല നല്ല മരത്തിൽ ചുററിയ മുല്ലവള്ളികളായി. അവരെ സൗഭാഗ്യം കടാക്ഷിച്ചു. ആൺമക്കരം അഞ്ചുപേരും അച്ഛൻെറ നിലയും വിലയും കാത്തു ജീവിച്ചു. അവരുടെ പേരുകരം സുബ്രഹ്മണ്യയ്യർ, മഹാദേവയ്യർ, രാമനാഥയ്യർ, വൈദ്യനാഥയ്യർ, കൃഷ്ണമൂർത്തി.

വീട്ടിലെ ഐശ്വര്യദീപമായ മുത്തശ്ശിയും, പിന്നീട് മകനെ വലിയ നിലയിൽ കാണാൻ കഴിഞ്ഞ അമ്മയും ഓരോരിക്കലായി അന്തരിച്ചു. മഹാകവിയുടെ 61_ാമത്തെ വയസ്സിൽ കൊ: വ: 1113_ലാണ് ഭാഗ്യവതിയായ മാതാവ് നിത്യശാന്തി പൂകിയത്.

ജ്യേഷ്ഠൻെറ വലങ്കൈയ്യും ഊന്നുവടിയുമായിരുന്ന ഇളയ സഹോദരൻ കൃഷ്ണയ്യർ മുമ്പേ ഇഹലോകം വിട്ടുപോയിരുന്നു. ലോകസേവയ്ക്കായി മഹാകവി ശേഷിച്ചു.

ഗണേശ് പറഞ്ഞു: – "മഹാകവിയ്ക്ക് ലൗകിക ബഹുമതികൾ ഉടുപ്പുകൾ മാത്രമായിരുന്നു എന്ന് പറഞ്ഞല്ലോ. അദ്ദേഹം ശരീരത്തിലണിഞ്ഞിരുന്ന ഉടുപ്പുകളെപ്പററിക്കൂടി പറയണം."

വീര: – "മല്ല് മുണ്ട്, മല്ലിൻെറ നേരിയ ഷർട്ട്–ഇതാണ് പ്രിയം. ആഡംബരഭ്രാന്തില്ല: ആ തടിച്ച ദേഹത്തിനു പററിയ വേഷങ്ങൾ– പുതിയ തൊപ്പി – കസവുതലപ്പാവ് – എല്ലാം കാലം സമ്മാനിച്ചു."

അന്ന് നാട് ഭരിച്ച ശ്രീമൂലം തിരുനാളിനോട് മഹാകവി ഒരിക്കൽ ഒരു അഭ്യർത്ഥന നടത്തി. "സാഹിത്യ പരിശ്രമത്തിന് തടസ്സം ഇല്ലാത്ത ഉദ്യോഗം തരണം. പബ്ലിക്ക് ലൈബ്രറിയിൽ പോകാനും കേരളവർമ്മ വലിയ കോയിത്തമ്പുരാൻെറ നിത്യസമ്പർക്കം നേടാനും പററിയ ചുററുപാട് ഉണ്ടാക്കിത്തരണം."

അടുത്തുതന്നെ ഹജൂരാപ്പീസിൽ ആക്ററിംഗ് അസിസ്ററൻറ് സെക്രട്ടറിആയി ഉത്തരവു വന്നു. ഹജൂരാപ്പീസിലെ ജോലി ഒരു വ്യാഴവട്ടക്കാലം നീണ്ടു നിന്നു. മന്നത്തു കൃഷ്ണൻ നായർ, രാഘവയ്യ തുടങ്ങിയ മഹാന്മാരായ ദിവാന്മാർ മഹാകവിയുടെ മുമ്പിൽക്കൂടി കടന്നുപോയി. ഉദ്യോഗത്തിൽ താഴെ; പക്ഷേ മഹത്ത്വത്തിൽ മേലെ' – എന്ന് അവരെല്ലാം സമ്മതിച്ചു. ആ കാര്യം അവർ തുറന്നു പറയുകയും ചെയ്തു.

മന്നത്തുകൃഷ്ണൻനായരുടെ കാലത്ത്, ഉള്ളൂർ നിയമസഭാ സെക്രട്ടറിയായി, കുന്നത്തുവച്ച വിളക്കുപോലെ വിളങ്ങി. മഹാകവി ഫയൽക്കുന്നുകൾക്കിടയിൽപെട്ടു. ഉദ്യോഗക്കുപ്പായങ്ങൾ മീതേയ്ക്കുമീതെ വർദ്ധിച്ചു. എന്നാൽ ആ കരുത്തുററ കാവ്യഭാവന ചതഞ്ഞില്ല; അരഞ്ഞില്ല; വീർപ്പുമുട്ടിയില്ല. അടുക്കേറിയ ലോകാനുഭവങ്ങൾ കാവ്യാനുഭൂതിക്ക് വളമായി.

വിജയ ചോദിച്ചു: "ഉദ്യോഗത്തിൽ കണ്ടതും കേട്ടതും പദ്യത്തിൽ പകർത്തിവച്ചാൽ കവിതയാകുമോ സാർ?"

സഞ്ചാരി:– "ഇല്ല, ഫോട്ടോഗ്രാഫി ചിത്രകലയാവില്ല."

കവിഭാവന കറവപ്പശുവിനെപ്പോലെയാണ്. പശു ഉണക്ക വയ്ക്കോൽതിന്ന് നറും പാൽ ചുരത്തുന്നു. പരുക്കൻ ലോകജീവിതത്തെ കവിഭാവന നറും പൈമ്പാലാക്കി ലോകത്തിന് പകർന്നു കൊടുക്കുന്നു.

ഉത്കൃഷ്ട കവികളെല്ലാം അതുചെയ്തു; ചെയ്യുന്നു. ശബ്ദപ്രപഞ്ചമുള്ള കാലംവരെ അത് ആവർത്തിക്കും.

പലവേഷം കെട്ടി ആടിയാലും താൻ ആരെന്നു മറക്കാത്ത ഉള്ളൂർ, ഏതു കൊടുങ്കാററിലും കവിത്വത്തിൻെറ ദീപശിഖ കെടാതെ കാത്തു. അത് അദ്ദേഹത്തെ അനശ്വരനായ മഹാകവിയാക്കി.

എഡ്യൂക്കേഷൻ കമ്മിററിമെമ്പർ, പാഠ്യപുസ്തകക്കമ്മിററി മെമ്പർ, പരീക്ഷാബോർഡുമെമ്പർ, ശമ്പളപരിഷ്കരണ സെക്രട്ടറി, പാഠ്യപുസ്തകപരിഷ്കരണക്കമ്മിററിമെമ്പർ; മദ്രാസ് പരീക്ഷാബോർഡ്മെമ്പർ, സിലബസ് പരീക്ഷാബോർഡുകളുടെ ചെയർമാൻ, സർവ്വകലാശാലാ ഭരണസമിതിമെമ്പർ– അങ്ങനെ പലതരം പട്ടുടുപ്പുകൾ– തലപ്പാവുകൾ–അദ്ദേഹം അണിഞ്ഞു.

**തിരുവിതാംകൂർ പ്രഭുകുടുംബങ്ങളുടെ ചരിത്രം സായിപ്പിന് കിട്ടിയേ കഴിയൂ– രാജഗോപാലാചാരി ആ കീറാമുട്ടി വെട്ടി വിറകാക്കാൻ മഹാകവിയെ കോടാലിയാക്കി. ദിവാൻ ഒടുവിൽ പറഞ്ഞു– "മൂർച്ചയുള്ള കനത്ത കോടാലി!"**

മന്നത്തു കൃഷ്ണൻനായർ പലപ്പോഴും മഹാകവിയെ വളഞ്ഞ ചൂരൽവടിയാക്കി–വടികളാക്കി–പരിചയാക്കി– ഉപയോഗപ്പെടുത്തി.

ശ്രീമൂലം മഹാരാജാവിൻെറ കാലത്ത് സ്വന്തം ഭരണത്തെ പുണ്യം മകുടംവച്ച വേണാടിൻെറ കഥ രണ്ടു കനത്ത ഇംഗ്ലീഷു ചരിത്രവാല്യമാക്കിക്കൊടുക്കാൻ മഹാകവിയെ ഏല്പിച്ചു. ഏതു കാടും, പടലും ചവച്ചരച്ചു പാലാക്കി ചുരത്തുന്ന കവി ഭാവന അതു ചെയ്തു.

വിജയ പറഞ്ഞു:– "മഹാകവിയുടെ കഥയോർക്കുമ്പോൾ അദ്ഭുതം തോന്നുന്നു. ചിലപ്പോൾ കരച്ചിൽ വരുന്നു.–പാവം മഹാകവി!–ചുരുങ്ങിയ ശമ്പളം പററിയും പ്രതിഫലമില്ലാതെയും ആയിരമായിരം സേവനയജ്ഞങ്ങൾ സർക്കാരിനുവേണ്ടി നെററി ചുളിക്കാതെ മുഖം കോട്ടാതെ ചെയ്യേണ്ടിവന്നു."

വെളിച്ചം കണ്ട സാഹിത്യകൃതികളെക്കാൾ കുപ്പത്തൊട്ടിയിൽ കാലം തള്ളിയ സർക്കാർ ഫയലുകൾ എഴുതിത്തള്ളാൻ ജീവിതത്തിൻെറ ഏറിയ ഭാഗവും ചെലവഴിഞ്ഞുപോയി. ജീവിതം വിളമ്പിയതെന്തും ചിരിച്ചുകൊണ്ട് ഭഗവന്നിവേദ്യമാക്കി–അകത്താക്കി. വെട്ടും പട്ടും ഒരു കർമ്മയോഗിക്കു സമം. അഴുക്കുചാൽവെള്ളവും ഗംഗാതീർത്ഥവും സമുദ്രത്തിനു സമം– ചാണകവരളിയും ഇലയടയും അഗ്നിക്കുസമം.

ദൈവത്തോടു ആവലാതി പറയാതെ, ലോകത്തെ പഴിക്കാതെ, സ്വയം പിറുപിറുക്കാതെ, സ്വകർമ്മം— സ്വധർമ്മം–മുറയ്ക്കു ചെയ്യുന്ന ആ പ്രാചീന ഭാരത രക്തം മഹാകവിയുടെ ചോരഞരമ്പിലുണ്ടായിരുന്നു.

ജീവിതലക്ഷ്യം, ക്ഷണികമായ ലോകസുഖാനുഭവമല്ല; പരമപദപ്രാപ്തിയാണ്. ഇതറിഞ്ഞവരുടെ പ്രകാശമേററ വഴിയിലൂടെ ആ കർമ്മയോഗി നടന്നുപോയി.

ആ മനസ്സ് ഈ മന്ത്രം ജപിച്ചു. "പിടിച്ചു പററുന്നവനല്ല; കൊടുക്കുന്നവനാണ് കവി." ഈ പൊരുൾ എന്നും കെടാവിളക്കായി ഉള്ളിൽ പോററി.

സർക്കാരിനു വേണ്ടി ലക്ഷക്കണക്കിന് ടൈപ്പ് ചെയ്ത ചരിത്രത്താളുകൾ എഴുതിത്തള്ളിയിട്ട് ശേഷിച്ച ചോരയൂററി അതിൽ മുക്കി കനത്ത സാഹിത്യചരിത്രം അദ്ദേഹം രചിച്ചു. മററാരും ഇറങ്ങിമുങ്ങാൻ കൂട്ടാക്കാത്ത കയങ്ങളിൽ മുങ്ങി മുത്തെടുക്കുന്ന – തമ്പുരാട്ടിയുടെ വയററുനോവിന് പുലിപ്പാൽ കൊണ്ടുവരുന്നതുപോലെയുള്ള– ജീവിതവൃത്തിയായിരുന്നു അദ്ദേഹത്തിൻേറത്.

മലയാള സാഹിത്യത്തെ ഓർത്ത് – അനാഥ കുടുംബത്തെ ഓർത്ത്–അമൃത മഥനത്തിൽ പൊങ്ങിയ നീലകാളകൂടവും ആ പരമേശ്വരൻ കുടിച്ചു. ദേവി, ഉടൽ പകുത്തേകിയ കവിതാ ദേവി, അദ്ദേഹത്തെ എന്നും കാത്തു.

സാഹിത്യ ജീവിതത്തിലെന്നപോലെ ഉദ്യോഗ ജീവിതത്തിലും ആ നീന്തൽക്കാരനെ കീഴ്പ്പോട്ട്, കയങ്ങളിലേക്കു വലിക്കാൻ പല നീരാളികൾ പതിയിരുന്നു. പക്ഷേ പററിയില്ല. മുപ്പത്തിഅഞ്ചു കൊല്ലം പരാജയമറിയാതെ സർക്കാരിനെ സേവിച്ചു.

ഓരേയൊരു നിരാശ, ഉദ്യോഗമൊഴിഞ്ഞുപോകുമ്പോൾ മഹാകവിക്ക് ഉണ്ടായിരുന്നിരിക്കണം. അദ്ദേഹത്തിൻെറ ആർജ്ജവവും നിഷ്കളങ്ക സ്വഭാവവും തളരാത്ത ഉത്സാഹ ശീലവും എല്ലാവരും വാഴ്ത്തിയിരുന്നു. പക്ഷേ, കുറെനാൾ പകരക്കാരനായി ചീഫ് സെക്രട്ടറി ജോലി നോക്കിയെങ്കിലും–സഹപാഠി സുബ്രഹ്മണ്യയ്യർ ദിവാനായിരുന്നിട്ടും തനിക്ക് ആ സ്ഥാനത്ത് സ്ഥിരമായി ഒന്നിരിക്കുവാൻ കഴിഞ്ഞില്ല എന്നുള്ളത് മനസ്സിൽ നേരിയ പോറലുണ്ടാക്കിയിരിക്കാൻ സാദ്ധ്യതയുണ്ട്.

ഒരു പടക്കുതിരയുടെ പടപ്പാച്ചിലായി അദ്ദേഹം ഉദ്യോഗ ജീവിതം നയിച്ചു. ആ കുതിരക്കുളമ്പടികൾ ഇന്നും സർക്കാരിൻെറ ചില ഫയലുകളിൽ മായാത്ത മുദ്രപതിച്ചു കിടക്കുന്നു.

നിയമസഭയ്ക്കകത്തെ ലൈബ്രറിയെ തട്ടിയുണർത്തി കുളിപ്പിച്ച് പുത്തനുടുപ്പിടുവിച്ചത് അദ്ദേഹമാണ്.

ദിവാൻപേഷ്കാർ ഉദ്യോഗത്തിലിരുന്നപ്പോഠ അദ്ദേഹം വർഷമേഘമായിരുന്നു. സത്യം, ധർമ്മം, നീതി; ആദർശം ഇവയ്ക്ക് കാവൽനിൽക്കുന്ന ഇടിവാളിന്റെ ധർമ്മം, ധർമ്മവിത്തായ ആ ധീരൻ നിറവേററി. അധർമ്മത്തിന്റെ, അക്രമത്തിന്റെ നേർക്ക് അത് എപ്പോഴും ചീറി.

തെളിനീരും, ഇടിവാളും ആ മേഘം ഒപ്പം സൂക്ഷിച്ചുവച്ചിരുന്നു.

നാട്ടുരാജ്യത്തിന്റെ മെമ്മോറാണ്ഡം തയ്യാറാക്കാൻ ദിവാൻ വാട്ട്സ് ഉള്ളൂരിനെ ഭരമേല്പിച്ചു. മററാരും കാണാത്ത ചരിത്രരേഖകഠ അതിൽ നിരത്തിവച്ചത് കണ്ട് വാട്ട്സ് അദ്ഭുതപ്പെട്ട് അകമഴിഞ്ഞ നന്ദി രേഖപ്പെടുത്തി.

1107_ഇടവം 5_ാംതീയതി ഉള്ളൂരിന് 55 വയസ്സ് തികഞ്ഞു. പെൻഷൻ പററിക്കൊള്ളാൻ അനുമതി കിട്ടി. മുപ്പത്തഞ്ചുകൊല്ലക്കാലം ആടിത്തകർത്ത ഉദ്യോഗവേഷം അഴിച്ചു_കിരീടമഴിച്ചു_മുഖത്തേപ്പു തുടച്ചു.

നമ്പൂരിഅച്ഛൻ പറഞ്ഞതുപോലെ അദ്ദേഹവും പറഞ്ഞു_"എല്ലാം കഴിഞ്ഞോ? എന്നാൽ ഒന്നു മുറുക്കാം, മുറുക്കാൻ ചെല്ലം എടുക്കൂ".

അദ്ദേഹം മുറുക്കി.

"എന്തു മുറുക്കി, സാർ?"

"സാഹിത്യചരിത്രമെഴുത്ത് മുറുക്കി."

---

അദ്ധ്യായം 12

# സുഹൃത്തുക്കൾ

ഉള്ളൂർ സ്മാരക മന്ദിരത്തിൻെറ കാവിതേച്ച ചുവരുകൾ കഥകേട്ട് മിണ്ടാതെ നിന്നു. നേർത്ത ഇളംകാററ് വിടർന്നിരുന്ന രാപ്പൂക്കളോട് ചോദിച്ചു "മഹാകവിയുടെ കഥ കേട്ടില്ലേ?"

അവർ തലയാട്ടി.

സ്മാരകമന്ദിരച്ചുവരിലൊരു കാട്ടുപല്ലി പതിയിരുന്ന് പാററകളെ വിഴുങ്ങിക്കൊണ്ടിരുന്നു.

ഷീല ചോദിച്ചു – "മഹാകവിക്കു ഏററവും ഇഷ്ടമുള്ള ആഹാരം എന്തെന്ന് പറഞ്ഞോ സാർ?"

"മറന്നോ ? ഒന്ന് മഹാഭാരതവും; രണ്ട് കട്ടത്തൈരും."

തിരുവനന്തപുരത്ത് മഹാകവിയുടെ അടുത്ത കൂട്ടുകാർ — ഉള്ളിനിണങ്ങിയ കൂട്ടുകാർ — ആരൊക്കെയായിരുന്നു? "ഒന്ന് പബ്ലിക്ക് ലൈബ്രറിയും രണ്ട് കേരളവർമ്മ വലിയ കോയിത്തമ്പുരാനും."

ചെറുപ്പത്തിൽ തുടങ്ങിയ ആ കൂട്ടുകെട്ട് അവസാനകാലം വരെ നീണ്ടുനിന്നു. സ്നേഹബന്ധത്തിന് പിരിമുറുക്കം കൂടിക്കൂടിവന്നു. കനത്ത സാഹിത്യവിജ്ഞാനസമ്പത്ത് അവരിൽ നിന്ന് കൈവന്നു.

ലൈബ്രറി പുസ്തകങ്ങളുടെ നെടുംകോട്ടയ്ക്കകത്തിരുന്നിട്ടും മഹാകവി കന്യാകുമാരിയിലെ സൂര്യോദയം മറ നീങ്ങി കണ്ടു.

"മഹാകവി വലിയ ഉദ്യോഗങ്ങളിലിരുന്ന് പുറം സമ്പാദ്യങ്ങളുണ്ടാക്കിയില്ലേ സാർ?"

ദിനേശ് ആണ് ആ കുസൃതിച്ചോദ്യം എറിഞ്ഞത്.

പേഷ്ക്കാരായിരുന്നിട്ടും — മക്കളുടെയോ, സ്വജനങ്ങളുടേയോ പേരിലൊരിഞ്ചു ഭൂമിപോലും പതിച്ചെടുത്തില്ല. പിൽക്കാലത്ത് മക്കഠം പറഞ്ഞു "അച്ഛൻ വലിയ ആളായിരുന്നു. പക്ഷേ ഒന്നും സമ്പാദിച്ചില്ല–കുറെ പുസ്തകങ്ങളല്ലാതെ–"

മഹാകവി വലിയ യാഥാസ്ഥിതികനായിരുന്നോ? അല്ല. അദ്ദേഹം പലപ്പോഴും യാഥാസ്ഥിതികത്വത്തെ എതിർത്തു–ജീവിതംകൊണ്ടും കവിതകൊണ്ടും.

ക്ഷേത്രപ്രവേശന നിയമത്തിൻെറ അണിയറയിൽ മഹാകവിയുടെ കൈയുണ്ട്. ആ കമ്മിററിയിൽ നിയമത്തെ അനുകൂലിച്ച ഒരേഒരു ബ്രാഹ്മണനായിരുന്നു അദ്ദേഹം.

സ്വതന്ത്ര തിരുവിതാംകൂറിൽ സി. പി. രാമസ്വാമി അയ്യരുടെ സ്വേച്ഛാധികാരത്തെ മഹാകവി എതിർത്തു – നീണ്ട ഒരു കത്ത് സി. പി. യ്ക്കു അയച്ചു. ചരിത്ര പ്രസിദ്ധമായ കത്ത്. സി. പി. വാഗ്ദാനം ചെയ്ത സൌകര്യങ്ങഠം അദ്ദേഹം നിഷേധിച്ചു. അക്കാരണത്താൽ സാഹിത്യ ചരിത്രമെഴുതാൻ വിലയിളവിൽ കിട്ടിക്കൊണ്ടിരുന്ന പുനലൂർ പേപ്പർ ക്വോട്ടാപോലും മുടങ്ങി.

"മഹാകവിയുടെ സഹപാഠികഠം ആരൊക്കെയായിരുന്നു?"

ഒടുവിൽ കുഞ്ഞിക്കൃഷ്ണമേനോൻ ഒരു സഹപാഠിയായിരുന്നു. സാഹിത്യപഞ്ചാനനൻ, പി. കെ. നാരായണപിള്ളയും സ്വദേശാഭിമാനി രാമകൃഷ്ണപിള്ളയും അദ്ദേഹത്തോടൊപ്പം കാളേജ് വിദ്യാർത്ഥികളായിരുന്നു.

വലിയകോയിത്തമ്പുരാൻ ഉള്ളൂരിൻെറ എല്ലാമെല്ലാം ആയിരുന്നു–ദൈവം, ഗുരു, രക്ഷിതാവ്, സുഹൃത്ത്.

പന്തളം കേരളവർമ്മത്തമ്പുരാനുമായി ഏറെക്കാലം കൂടിക്കഴിഞ്ഞു. ഇരട്ടപെറ്റ സഹോദരന്മാരായി അവരിണങ്ങി. പന്തളവുമായുള്ള വേഴ്ച ആ പണ്ഡിതകവിയ്ക്ക് രസായനസേവയായിരുന്നു.

മഹാകവിയുടെ ഗൃഹത്തിന്റെ നാലുവിളിപ്പാടകലെയായിരുന്നു ആ ഗുഹ— വിശ്വസാഹിത്യകേസരിയുടെ ഗുഹ; സി. വി. രാമൻപിള്ളയുടെ ഭാവനാപ്രപഞ്ചനിഗൂഢ ഗുഹ— "റോസ് കോട്ട്". മാർത്താണ്ഡവർമ്മ, ധർമ്മരാജാ, രാമരാജാബഹദൂർ എന്നിവ രചിച്ച വിശ്വസാഹിത്യ ശില്പിയുടെ പഞ്ചാസ്യ സന്നിധി മഹാകവിയ്ക്ക് അന്തഃപ്രചോദനമേകിയിരുന്നു. സി. വി. യെ വലിയ ഭക്തിയായിരുന്നു മഹാകവിക്ക്.

"അക്കാലത്തെ മററു കവികളും സാഹിത്യകാരന്മാരും മഹാകവിയുമായി അടുപ്പമായിരുന്നോ?"

ആശാനും, വള്ളത്തോളും ഉള്ളൂരിന്റെ അടുത്ത സുഹൃത്തുക്കളായിരുന്നു. അവർ കവിതകളുടെ കൈയെഴുത്തുപ്രതികൾ തുറന്ന അഭിപ്രായത്തിന് കൈമാറിയിരുന്നു.

ഒപ്പം ജീവിച്ച മിക്ക സാഹിത്യകാരന്മാരും, കവികളും ഉള്ളൂരിന്റെ സുഹൃത്തുക്കളായി. അവർ തമ്മിൽ എന്നും കത്തിടപാടു നടന്നിരുന്നു. സ്വകവിതയുടെ കൈയെഴുത്തുപ്രതികൾ അദ്ദേഹം അവർക്ക് അഭിപ്രായവിനിമയത്തിന് അയയ്ക്കുക പതിവായിരുന്നു

ഉമാകേരളം സർഗ്ഗമത്രയും വള്ളത്തോൾ പരിശോധിച്ചു. ചിത്രയോഗം മുഴുവൻ ഉള്ളൂരും പരിശോധിച്ചു.

വള്ളത്തോൾ ഒരു സാഹിത്യപരിഷത്തിൽ പറഞ്ഞു. "നാരായണപരമേശ്വരന്മാർ ഒന്നാണ്; രണ്ടല്ല."

ത്രിമൂർത്തികളെപ്പോലെ കേരളം മൂന്ന് മഹാകവികളെ ഒപ്പം ആരാധിച്ചുപോന്നു. മൂന്ന് തരം രത്നങ്ങൾ; മൂന്ന് തരം പുഴകൾ—മൂന്ന് തരം മലകൾ.

പിന്നീട് ചിലർ ചിലരെ പൊക്കി; ചിലരെ താഴ്ത്തി — ചിലരെ ഇരുട്ടടിയടിച്ചു; കല്ലെറിഞ്ഞു.

പക്ഷേ സാരമില്ല. എല്ലാ സാഹിത്യ ത്തെരുവുകളുടെയും മുക്കിലും മൂലയിലും അത്തരം കവലച്ചട്ടമ്പികളെ കാണാം.

സാരമേയങ്ങൾ കുരയ്ക്കും; ആന അതിൻെറ പാട്ടിന് ഗംഭീരനടയോടെ മുമ്പോട്ടുപോകും. ശ്വാനൻ ഏത് മഹത്സന്നിധിയിൽക്കേറിച്ചെന്നാലും സ്വന്തസ്വഭാവം കാട്ടാതിരിക്കുമോ? പക്ഷേ, ഒരു ശർക്കരപ്പൊട്ടോ നാളികേരപ്പൂളോ വലിച്ചെറിഞ്ഞു കൊടുത്താൽ മതി കുരച്ച പട്ടി വാലാട്ടും– കാൽ നക്കും.

കുട്ടികൾ ചോദിച്ചു. "മഹാകവിക്ക് കിട്ടിയ ബഹുമതികളും സമ്മാനങ്ങളുമെന്തൊക്കെയാണ്?"

ശ്രീമൂലം തിരുനാൾ വീരശൃംഖല സമ്മാനിച്ചു. സാഹിത്യസേവനത്തിന് നൽകപ്പെട്ടതാണ് വീരശൃംഖല.

കവിത്വത്തെ മാനിച്ച് വലിയ കോയിത്തമ്പുരാൻ മരതകക്കല്ലു പതിച്ച സ്വർണ്ണമോതിരം നൽകി.

റീജൻറ് മഹാറാണി ഒരു വിലപ്പെട്ട സ്വർണ്ണ ഘടികാരം സമ്മാനിച്ചു.

മാവേലിക്കര യോഗക്ഷേമ സഭ "കേരളതിലക" ബിരുദം നൽകി.

മദ്രാസ്സിൽവച്ച് തീപ്പെട്ട കൊച്ചിരാജാവ് "കവിതിലക കിരീടം" ചൂടിച്ചു.

ബ്രിട്ടീഷ് രാജാവ് "റാവുസാഹിബ്" പദം സമ്മാനിച്ചു.

ഇന്ത്യാ വൈസ്രോയി രജതജൂബിലി മെഡൽ പാരിതോഷികം നൽകി.

ഇന്ത്യയ്ക്കകത്തും പുറത്തുമുള്ള പ്രശസ്ത സംഘടനകൾ മഹാകവിക്ക് പല ബഹുമതികളും അർപ്പിച്ചു.

ശ്രീ ചിത്തിര തിരുനാൾ മഹാരാജാവ് ഡർബാറിൽ വച്ച് മഹാകവിപ്പട്ടം നൽകി സമ്മാനിച്ചു.

കാശി സംസ്കൃത കാര്യാലയം "സാഹിത്യഭൂഷണ" ബഹുമതിയേകി ആദരിച്ചു.

അദ്ദേഹത്തിൻെറ ഷഷ്ടിപൂർത്തിവേളയിൽ ആയിരക്കണക്കിന് മംഗളപത്രങ്ങൾ, മംഗളാശംസകൾ പൊന്നാടകൾ എന്നിവയെല്ലാം അദ്ദേഹത്തിൻെറ മുമ്പിൽ കുന്നുകൂടി.

കൃത്യനിഷ്ഠയുള്ള സ്വഭാവമായിരുന്നു അദ്ദേഹത്തിൻേറത്. അതാതു ദിവസം വരുന്ന കത്തുകൾക്ക് സ്വന്തം കൈപ്പടയിൽ മറുപടി എഴുതും. എന്നും രണ്ടു മണിക്കൂർ സമയം മറുപടികൾക്ക് നീക്കിവയ്ക്കും.

തെററുതിരുത്താൻ പരിശോധിക്കാൻ, അവതാരികയെഴുതാൻ നൂറുകണക്കിൽ കൈയെഴുത്തുപ്രതികൾ യുവസാഹിത്യകാരന്മാർ അയക്കും. മഹാകവി ഒരു കുട്ടിയെപ്പോലും നിരാശപ്പെടുത്തിയ സന്ദർഭമില്ല. ഗുരുനാഥനായ കേരളവർമ്മ വലിയകോയിത്തമ്പുരാൻെറ മാതൃക ആ കാര്യത്തിൽ മഹാകവി പകർത്തി. അദ്ദേഹം പറയുമായിരുന്നു "വെള്ളം പകരാൻ കഴിയില്ലെങ്കിലും വളരുന്ന ചെടിയുടെ മുരട്ടിൽ തീക്കനൽ കോരിയിടരുത്."

ദാഹിച്ചുപൊരിഞ്ഞ സാഹിത്യതീർത്ഥയാത്രക്കാർക്ക് മഹാകവി എന്നും തണ്ണീർ പന്തലായിരുന്നു.

കുട്ടിക്കാലം തൊട്ട് കൊട്ടാരങ്ങളും തമ്പുരാക്കന്മാരും നമ്പൂരിമാരുമായിട്ടായിരുന്നു അദ്ദേഹത്തിൻെറ സമ്പർക്കം. അന്ത്യം വരെ ആ കാററ് ഏററുകൊണ്ടിരുന്നു. പിൻകുടുമയൊഴികെ കോലവും ശീലവും ഭാഷയും എല്ലാം മലയാളി മട്ടായിരുന്നു.

മലയാളിമട്ടിലുള്ള സദ്യയാണ് മഹാകവിയ്ക്കിഷ്ടപ്പെട്ട ഭക്ഷണം. മലയാളമട്ടിലുള്ള സദ്യ ഗോകർണ്ണം തൊട്ട് കന്യാകുമാരിവരെയുള്ള മഹാജനങ്ങൾക്ക് ആ പ്രതിഭാസമ്പന്നൻ നൽകുകയും ചെയ്തു– വിഭവസമൃദ്ധമായ സാഹിത്യസദ്യ.

---

## അദ്ധ്യായം 13

# ജീവിതചര്യ

ഉള്ളൂർ സ്മാരകമന്ദിരത്തിന്റെ മുകളിൽക്കൂടി ഒരു മൂങ്ങ പറന്നിരുന്നു. അതു ഒന്നു ഞരങ്ങി.

ദിനേശ് പറഞ്ഞു–"പകൽസമയത്ത് വെളിച്ചത്തെ ചീത്ത പറഞ്ഞ മൂങ്ങ–പുരപ്പുറത്തിരുന്ന് പശ്ചാത്തപിക്കുന്നുണ്ട്."

എല്ലാവരും പൊട്ടിച്ചിരിച്ചു. "ദിനേശിനൊരു മിഠായി."

രമേശ് മിഠായി സമ്മാനിച്ചു.

വെളിച്ചത്തിനെതിരായി കള്ളസാക്ഷി പറഞ്ഞവൻ–വായിൽ നാക്കിന്റെ ഊക്കുകൊണ്ട് നിരപരാധിയെ കഴുമരമേററിയവൻ. തണൽമരം വെട്ടിത്തള്ളിയവൻ– താമരപ്പൊയ്ക മണ്ണിട്ടു തൂർത്തവൻ. എല്ലാം അവസാനനിമിഷത്തിൽ പൊട്ടിക്കരയുമെന്ന് കേട്ടിട്ടുണ്ട്.

വീരമണി പറഞ്ഞു. "കേൾക്കുകയല്ല–അത്തരം ദയനീയരംഗങ്ങൾ ഞാൻ കണ്ടിട്ടുണ്ട്."

കുട്ടികൾ: "മഹാകവിയുടെ കൃതികളെക്കുറിച്ചും സാഹിത്യപ്രവർത്തനങ്ങളെക്കുറിച്ചും ഞങ്ങൾക്കറിയണം സാർ."

"ക്ഷമിക്കൂ. പറയാം–ക്രമത്തിൽ പറയാം."

എക്കാലവും മഹാകവി വലിയകോയിത്തമ്പുരാന്റെ വലങ്കയ്യായി നിന്നു. ദ്വിതീയാക്ഷരപ്രാസപ്പോരിൽ വാളും പരിചയുമായി പടപ്പുറപ്പാടിൽ പടനായകനായിറങ്ങിയത് മഹാകവിയാണ്. മറു ചേരിയുടെ രാജാവ് ഏ. ആർ. തമ്പുരാനും, പടനായകൻ കെ. സി. കേശവപിള്ളയുമായിരുന്നു. ഒടുവിൽ പിണങ്ങിത്തമ്മിലടിച്ചവർ കൈകോർത്തിണങ്ങി തിരമാലകളായി കെട്ടിപ്പിടിച്ചു സാഹിത്യ സാഗരത്തിലലിഞ്ഞു. കൂട്ടിയുരസ

ലിൽ നിന്നേ അഗ്നി പൊട്ടിപുറപ്പെടൂ — അഗ്നിജ്വാലയാണ്, സത്യം തെളിച്ചു കാട്ടുന്ന പ്രകാശം നല്കുന്നത്.

മഹാകവിക്ക് ഈ ലോകം ഗ്രന്ഥപ്പുരയാണ്. സ്വന്തം ഭവനം വലിയ ഗ്രന്ഥപ്പുരയാണ്.

കുടുംബഭരണപ്രാരബ്ധങ്ങൾ — അതിന് അധികം ശ്രദ്ധ കൊടുത്തില്ല. കൊടുക്കാൻ നേരം കിട്ടിയില്ല. അതെല്ലാം മററുള്ളവർ നോക്കിപ്പോന്നു. ഉടുപ്പിടുവിക്കാനും വേഷം കെട്ടിക്കാനും ബട്ടൺനേരെയാക്കാനും വേഷ്ടി ഭംഗിയായി കഴുത്തിൽ ഇടുവിക്കാനും തലപ്പാവു നേരെയാക്കാനും മററുള്ളവർ — മക്കൾ വേണ്ടിയിരുന്നു.

ഉടുപ്പിട്ടതറിയാത്തദേഹം— ഉടലുണ്ടെന്നറിയാത്ത— ഓർമ്മയില്ലാത്ത ആത്മാവ്— അകലെയകലെ ഉയരെ ഉയരെയുള്ള കവിലോകത്തിൽ പറന്നുയർന്ന ആത്മാവ്— അങ്ങനെ ആ ഹംസം പാറിപ്പറന്നു.

എന്നും തീ കെടാത്ത ഹോമപ്പുര—രാജസൂയയാഗം—അതായിരുന്നു ആ ജീവിതം.

"ഉള്ളൂർ ദൈവവിശ്വാസിയായിരുന്നോ—സാർ?" —കുട്ടികളുടെ ചോദ്യം.

"അതെ, അദ്ദേഹം വൈക്കത്തെ ഭസ്മം എന്നും പ്രസാദമായി തൊട്ടിരുന്നു. ഗുരുവായൂരപ്പനെ എന്നും മനസ്സുകൊണ്ട് ഭജിച്ചിരുന്നു."

ആനിബസൻറിൻെറ ബ്രഹ്മവിദ്യാസംഘത്തിലദ്ദേഹം ആജീവനാംഗമായിരുന്നു. ബ്രഹ്മവിദ്യോപാസന—. അതായിരുന്നു അദ്ദേഹത്തിൻെറ ജീവിതാദർശത്തിൻെറ ആധാരശില.

രാപ്പകൽ എഴുത്തും വായനയുമാണ്. അതിനിടയ്ക്ക് വൈകുന്നേരം വീട്ടുകാരോട് വല്ലതും പറയാൻ സമയം ചെലവാക്കും. നേരം പോക്കിന് അല്പം സമയമെടുക്കും. അത്താഴംകഴിഞ്ഞ് കാറോന് പൂമുഖത്തിരിക്കുമ്പോൾ നേരം പോക്കിൻെറ ജാലകം തുറന്നിടും. സ്വന്തക്കാർ ചുററുംകൂടും.

ടെനിസൺ, വേർഡ്സ് വർത്ത് തുടങ്ങിയ ഇംഗ്ലീഷ് കവികളുടെ കവിതകൾ കുട്ടികളോടൊപ്പം ഇരുന്നു ചൊല്ലും. മനസ്സലിയുന്ന രംഗങ്ങൾ വരുമ്പോൾ കുട്ടിയെപ്പോലെ കരയും.

കവിയുടെ – സാഹിത്യകാരൻെറ – മൂലധനം ഈ ഹൃദയമാണ്. നവരസങ്ങളിൽ ഒന്നു ചേരുന്ന ഹൃദയം – ആ ഹൃദയമില്ലാത്തവൻെറ വായന വെണ്ണീറിലെ ഹോമം മാത്രം.

ഫയലുകൾ നോക്കാതെ കുന്നുകൂട്ടിയിട്ട് മനുഷ്യരെ വട്ടം കറക്കുക എന്ന പൊതുജനദ്രോഹം – മഹാപാപം അദ്ദേഹം ചെയ്തില്ല. അന്നന്ന് വന്ന ഫയലുകൾ അന്നന്ന് നോക്കി മേശ ശുദ്ധമാക്കുക – അതായിരുന്നു ശീലം.

ഉള്ളൊന്ന് – പുറമൊന്ന് അതാണല്ലോ പല മനുഷ്യരുടെയും രീതി. ഉള്ളൂർ ആ ആത്മവഞ്ചനയിൽനിന്നതീതനായിരുന്നു.

ഈ അസാധാരണ ജീവിതം നയിക്കാനുള്ള ഉൾക്കരുത്തെങ്ങനെ കിട്ടി? ആസ്തിക്യത്തിലുറച്ച കർമ്മയോഗിയുടെ ധർമ്മബോധം അതുനൽകി. അതിൻെറ നിഴലാട്ടം ഈ വരികളിലുണ്ട്.

"വേഷമെനിക്കെന്തെന്നു വിധിപ്പതുവിഭോ, ഭവച്ചിത്തം
വിശ്വപ്രിയമായ് നടനംചെയ്വതു വിധേയനെൻകൃത്യം."

വിജയപറഞ്ഞു: "മഹാകവിയുടെ ഒരു ദിവസം എങ്ങനെയായിരുന്നു.— അതറിയണം സാർ."

വീര:– "എന്നും നാലുമണിക്ക് ഉണരും. അഞ്ചരവരെ ഏതോ ധ്യാനത്തിൽമുഴുകി കണ്ണടച്ച് കിടക്കും: ഉറക്കമാണെന്ന് തോന്നും. പക്ഷേ–ഉറക്കമല്ല. പിന്നീട് ദേഹശുദ്ധി. അതുകഴിഞ്ഞ് ഒരു മണിക്കൂർ നടത്തം. ആ നടത്തത്തിൽ കൂടെക്കൂടിയവർക്കു പലതും വീണുകിട്ടും– ചുണ്ടിൽനിന്നു കൊഴിഞ്ഞ പല പല രത്നങ്ങൾ. നടത്തം കഴിഞ്ഞാലുടൻ ലഘുഭക്ഷണം. അതുകഴിഞ്ഞാൽ എഴുത്തുമുറിയിലേക്ക്–സ്വപ്നലോകത്തിലേക്കു കടക്കുന്നു.

പത്തിനുശേഷം കുളിയും ആഹാരവും. ഊണിന് കട്ടത്തൈര് കൂടിയേകഴിയൂ. പകലുറക്കമില്ല. രണ്ടുമണിക്ക് കത്തുകൾക്കു മറുപടി. വൈകിട്ട് അഞ്ചുമണിക്ക് ലഘുഭക്ഷണം. പിന്നീടു സായാഹ്നസഞ്ചാരം. മുകളിൽ നക്ഷത്രം തെളിയുമ്പോൾ തലയ്ക്കുള്ളിൽ കവിത വിരിയുന്നു. സഞ്ചാരലക്ഷ്യം ഒന്നു മാത്രമാണ്– പബ്ലിക്ക്ലൈബ്രറി– അവിടെ പുസ്തകങ്ങളെന്ന കൂട്ടുകാർ കാത്തിരിപ്പുണ്ട്. അവരുമായി സല്ലാപം നടത്തും. എട്ടരയ്ക്ക് തിരിച്ചെത്തും. ഒമ്പതിന് അത്താഴം. അത്താഴം കഴിഞ്ഞാൽ കുടുംബാംഗങ്ങളുമായി നർമ്മസല്ലാപം. പത്തടിച്ചാൽ കിടക്കും. രാത്രികിടന്നു ചിന്തിക്കും– ആത്മചിന്ത– സാഹിത്യചിന്ത– കാവ്യനിർമ്മാണചിന്ത. വീണ്ടും പൂക്കൾ വിരിയുന്ന പ്രഭാതം.

പെൻഷൻപററിപിരിഞ്ഞിട്ടും വിരാമമില്ലാതെ പ്രവർത്തിച്ചു. മരണംവരെ സർവ്വകലാശാല ഡീൻ ആയിവിളങ്ങിയിരുന്നു.

അങ്ങനെ തികച്ചും അറുപത് സംവത്സരം. കേരളസാഹിത്യക്ഷേത്രത്തിലെ മേൽശാന്തിയായി കവിതാദേവിയെ ഉപാസനാമൂർത്തി ആക്കി പൂജിച്ചു. ആത്മാർത്ഥതയും ഭക്തിയുമൊത്ത് വിളക്ക് തെളിച്ച് പൂജ നടത്തി.

തൊഴാൻ ചെന്നവർക്കെല്ലാം തീർത്ഥം കിട്ടി പ്രസാദം കിട്ടി. ദക്ഷിണയിൽ കണ്ണില്ല– ചിന്തയില്ല–; പൂജ– പൂജ. "ലോകത്തിൻെറ ദക്ഷിണയല്ല; എനിക്കുവേണ്ടത്– ദേവിതരും; അമ്മതരും. അമ്മ മക്കളെ ചതിക്കില്ല; കുററപ്പെടുത്തുകയില്ല." ഇതായിരുന്നു വിശ്വാസം. ശാന്തിക്കാരൻെറ നോട്ടം ലോകത്തിൻെറ മുഖത്തല്ല, ദേവിയുടെ പാദത്തിലാവണം. എന്നാൽ അവന് ഒരു ദിവസം സാക്ഷാത്ക്കാരം– നാദബ്രഹ്മസാക്ഷാൽക്കാരം– നദോപസാനയുടെ പരമലക്ഷ്യം– അനുഭൂതി– നിർവൃതി– കാവ്യസമാധി– കൈവല്യം.

ദക്ഷിണയിൽ കണ്ണില്ലാത്ത, കലവറയില്ലാത്ത ആ മേൽശാന്തിക്ക് അത് കൈവന്നു. ദേവി കടാക്ഷിച്ചു. ലോകം പ്രണമിച്ചു.

മുട്ട പറവയായി– പുഴു ചിത്രശലഭമായി– ഗായകൻ ഗാനമായി. പുഴ മഹാസമുദ്രമായി– കവി, നാദബ്രഹ്മമായി.

അദ്ധ്യായം 14

# വിജ്ഞാനസാഗരം

അകലെ മഞ്ഞപ്പൂമരത്തിൽ രാപ്പറവ കൂകി. അടുത്ത വീട്ടിൽ റേഡിയോ സംഗീതം ചേർന്നൊഴുകി. കാററിൽപ്പറക്കുന്ന ഹിപ്പിത്തലമുടിയുള്ള കോളേജ് കുമാരന്മാർ തോട്ടത്തിൽ കടന്നു പുൽത്തട്ടിലിരുന്നു.

തിരുവിതാംകൂർ രാജവംശവും വംശചരിത്രവുമായി പഴയ ബന്ധമുള്ള നൂററാണ്ടുകളുടെ വിശിഷ്ടപാരമ്പര്യമുള്ള–കുടുംബത്തിലാണ് മഹാകവി പിറന്നതെന്ന് മുമ്പ് പറഞ്ഞു. അതോർമ്മിക്കണം.

പിതൃഗൃഹം ഉള്ളൂരിലാണെങ്കിലും മഹാകവി പിറന്നത് ചങ്ങനാശ്ശേരിയിലാണല്ലോ—കേരളവർമ്മ വലിയ കോയിത്തമ്പുരാൻെറയും ലക്ഷ്മീപുരത്ത് രവിവർമ്മത്തമ്പുരാൻെറയും നാട്ടിൽ. പിറവി തൊട്ടേ വലിയ കോയിത്തമ്പുരാനുമായി ഒരദൃശ്യബന്ധം മഹാകവിക്കുണ്ടായി. ആ ഗുരുശിഷ്യബന്ധം പിന്നീട് മുറുകി. കുട്ടിക്കാലം തൊട്ടേ വൈക്കവും വൈക്കത്തപ്പനുമായി മഹാകവി അടുത്തു. അച്ഛൻ വൈക്കത്ത് വളരെക്കാലം ജോലിനോക്കിയിരുന്നു. സംസ്കൃതത്തിൽ വ്യുത്പത്തി നേടിയത് വൈക്കത്തുവച്ചാണ്. വൈക്കം മഹാക്ഷേത്രത്തിൽ ഏറെക്കാലം പതിവായി കുളിച്ചു തൊഴാൻ തരപ്പെട്ടു.

ആദ്യം മനഃപാഠം പഠിക്കുക, ക്രമേണ അർത്ഥം ഗ്രഹിക്കുക–നാട്ടുപഠിപ്പിൻെറ രീതി അതാണ്. ലക്ഷക്കണക്കിന് ശ്ലോകങ്ങൾ കാണാതെ ചൊല്ലാൻ കഴിവുള്ള ധാരണാശക്തിയായിരുന്നു ഉള്ളൂരിൻേറത്. അദ്ദേഹത്തിൻെറ മേധാശക്തി പ്രസിദ്ധമാണ്.

ഉള്ളൂരിൻെറ പ്രസംഗം മണിക്കൂറുകഠം നീണ്ടുനില്ക്കും. നൂറുകണക്കിൽ ശ്ലോകങ്ങഠം കാണാപ്പാഠം ചൊല്ലാതെ വിടുക യില്ല. സാഹിത്യരസികന്മാരിരുന്നു കേഠംക്കും; അരസിക ന്മാർ സ്ഥലം വിടും.

സമ്മേളനങ്ങഠംക്കു ക്ഷണിച്ചാൽ കണിശമായി എത്തും. ക്ഷണിച്ചവർക്ക് അദ്ദേഹം ഭാരമല്ല. എവിടെയും എങ്ങനെയും എളിയ നിലയിൽ കഴിഞ്ഞു കൊള്ളും. അഹങ്കാരിയോ ദുരഭി മാനിയോ അല്ല. ഉദ്യോഗപ്രൗഢിയില്ല—ചെന്നേടത്തെല്ലാം പഴയ ഗ്രന്ഥശേഖരം തിരക്കുപിടിച്ച് തപ്പിയെടുക്കും.

ആയിരക്കണക്കിന് മഹാസമ്മേളനങ്ങളിൽ അനേകമനേകം പൂർവ്വകവികളുടെ കൃതികളുദ്ധരിച്ചിട്ടുണ്ട്. സ്വന്തം കവിത യിലെ ഒററ വരിപോലും ഉദ്ധരിക്കുക പതിവില്ല. സ്വന്തം കവിതകഠം മററുള്ളവരെ അടിച്ചേല്പിച്ചു കൊല്ലുന്ന മഹാ പാപം മഹാകവിയെ ബാധിച്ചില്ല. സ്വന്തം കവിത മററുള്ളവർ ചൊല്ലിക്കേട്ടാൽ രസിക്കും; നിർവൃതികൊള്ളും.

സ്വന്തം കവിതകഠം പ്രസംഗത്തിനിടയിൽ പേർ പറയാതെ ഉദ്ധരിക്കുന്നവരെപ്പററി അദ്ദേഹം പറഞ്ഞിരുന്നു.—"മനുഷ്യ നായാൽ അല്പം ലജ്ജ വേണം" മഹാകവിയുടെ പ്രസംഗ ത്തിനിടയിൽ, സാഹിത്യ സല്ലാപങ്ങഠംക്കിടയിൽ, ശ്ലോകങ്ങളുടെ 'കുററാലം' വെള്ളച്ചാട്ടം കാണാം. വീട് മാത്രമല്ല ഹൃദയവും വമ്പിച്ച ഗ്രന്ഥപ്പുരയാണ്. വേദോപനിഷത്തുക്കഠംതൊട്ട് നാ ടോടിപ്പാട്ടുവരെ സാഹിത്യശാഖാഭാഗങ്ങഠം ആ ചുണ്ടിൽ പൂത്തുലഞ്ഞു പരിമളം വിതറിപ്പോന്നു.

സംസ്കൃതം, മലയാളം, ഇംഗ്ലീഷ്, തമിഴ് എന്നീ നാലുദേ വതമാർ മഹാകവിയെ രാപ്പകൽ പരിചരിച്ചു.

തൃപ്പൂണിത്തുറ വാക്യാർത്ഥ സദസ്സിൻെറ സമാപന സമ്മേളനത്തിൽ, പട്ടാമ്പികാളേജ് വാർഷികസമ്മേളനങ്ങളിൽ ആ പണ്ഡിതകവി ചെയ്ത പ്രഭാഷണങ്ങഠം പ്രസിദ്ധങ്ങ ളായി.

മഹാപണ്ഡിതൻമാരായ പരീക്ഷിത്ത് തമ്പുരാൻ പുന്നശ്ശേരി നീലകണ്ഠശർമ്മ തുടങ്ങിയവർ ആ പ്രസംഗ പ്രവാഹത്തിന്റെ ആഴവും പരപ്പും കണ്ട് അദ്ഭുതം കൂറി.

കുട്ടിക്കാലം തൊട്ട് മഹാകവിമനസ്സിന്റെ മുദ്രാവാക്യമിതാണ്.

"വിദ്യാധനം സർവധനാത് പ്രധാനം".

ആ മഹാധനം കയ്യിലിരിക്കുന്നവന്റെ മുമ്പിൽ മററുള്ള ധനങ്ങൾ താനേ വന്നു മുട്ടു കുത്തിക്കൊള്ളും. ബാല്യം മുതലേ അദ്ദേഹം സമയം കൊല്ലി സഖാക്കളിൽ നിന്ന് ഒഴിഞ്ഞ് മാറി നടന്ന്, സാഹിത്യ സഖാക്കളുമായി കൂട്ടുകൂടി.

"പവനെക്കാൾ വിലപ്പെട്ടതാണ് ജീവിതത്തിലെ ഒരു നിമിഷം" എന്ന് അദ്ദേഹം പറഞ്ഞിരുന്നു.

മൂന്നാംതരംസമയം കൊല്ലിപ്പുസ്തകങ്ങൾ അദ്ദേഹം വായിച്ചിരുന്നില്ല. ഏററവും ഇഷ്ടം സാഹിത്യ ചരിത്രമായിരുന്നു. പ്രാചീന ഗ്രന്ഥങ്ങൾ ആദികാലം തൊട്ടേ ശേഖരിച്ചു പഠിച്ചു. കവിഹൃദയത്തോടൊപ്പം ചരിത്ര ഗവേഷണ ബുദ്ധിയും വളർന്നു,

ജീവിതത്തിൽ പതിനായിരക്കണക്കിന് മഹാഗ്രന്ഥങ്ങൾ അദ്ദേഹം വായിച്ചുതള്ളി. രാമായണ ഭാരത ഭാഗവതഭാഗങ്ങൾ പഠിച്ചു. യോഗവാസിഷ്ഠം പല തവണ വായിച്ചു. സംസ്കൃത മഹാകവികളുടെ കാവ്യങ്ങൾ ഉരുവിട്ടു. തത്വശാസ്ത്രത്തിന്റെ സ്വർണ്ണഖനിയിലിറങ്ങിത്തപ്പി.

കോളേജിൽ പഠിക്കുന്ന കാലത്ത് ഇംഗ്ലീഷിൽ കവിതകൾ എഴുതിയിരുന്നു. ലേഖനങ്ങളും എഴുതി. അദ്ദേഹം മയൂര സന്ദേശം ഇംഗ്ലീഷിൽ ഭംഗിയായി പരിഭാഷപ്പെടുത്തിയിട്ടുണ്ട്.

പബ്ലിക് ലൈബ്രറിയിലെന്നപോലെ കോട്ടയ്ക്കകത്തെ വലിയ കൊട്ടാരഗ്രന്ഥപ്പുരയിലും മഹാകവിയുടെ വിരൽത്തുമ്പ് പൊടി തുടയ്ക്കാത്ത ഗ്രന്ഥമില്ല.

പ്രാചീന ഗ്രന്ഥപരമ്പര പുറത്തിറക്കുന്ന പരിപാടി സർക്കാർ തുടങ്ങിയപ്പോഠം മഹാകവിയെയാണ് അതിലെ തലവനാക്കിയത്.

സാഹിത്യചരിത്രരചന ഒരു കരിങ്കൽ ക്ഷേത്രഗോപുര നിർമ്മാണമാണ്. തക്ക കോപ്പ് കൈവശമുള്ളവരോട് അതു എത്തിച്ചുകൊടുത്തു സഹായിക്കാനെഴുതി. പലരും സഹായിച്ചു. ചിലർ മറുപടിപോലുമയച്ചില്ല. ആ അവസ്ഥ ആ ശുദ്ധമനസ്സിൽ ഏറെക്കാലം നീറിപ്പുകഞ്ഞു. പാലം കടക്കുംവരെ ചുമലിലേററി നടന്ന് പാലം കടന്ന് തള്ളിത്താഴത്തിട്ട സേവകൻമാരുണ്ട്. കാര്യം നേടി കണ്ടഭാവം നടിക്കാത്തവർ, ഉയരെക്കേറി നിന്ന് അധിക്ഷേപിച്ചവർ പലരുണ്ട്. രാജ്യം ഭരിക്കുന്ന രാജാവിനെന്നപോലെ ഗൂഢശത്രുക്കളുണ്ടായി.

പാലുകൊടുത്തു പോററിയ പല പാമ്പും കൊത്തി. എന്നാൽ പരമേശ്വരന് വിഷമേററില്ല. പാമ്പുകളെ ഒന്നടങ്കം ആഭരണമായണിഞ്ഞു. പരദോഷവിഷം കണ്ഠത്തിലൊതുക്കി. ഗുണങ്ങളെ ചന്ദ്രക്കലയായി ശിരസ്സിൽ ചൂടി.

"ഒടുവിൽ മഹാകവി താമസിച്ച സ്ഥലമേതാണ് സാർ?"

ജഗതി. ഒരു പുരയിടം വാങ്ങിപ്പുതുക്കി പുതിയ പേരിട്ടു. "ശാരദാനികേതനം".

പെൻഷൻ പററിയ ശേഷം നിരന്തരസാഹിതീയജ്ഞം ഇവിടെ വച്ചുനടന്നു. ആ മഠത്തിൽ വച്ച് അന്ത്യശ്വാസം വലിച്ചു. മഹാകവിയുടെ മക്കളും മററും ഇന്ന് അവിടെ പാർത്തുവരുന്നു. ഒരു തണൽമരവും തറയും. ആ തറയിൽ മഹാകവി തെന്നലേററ് സാഹിത്യ സല്ലാപത്തിലേർപ്പെട്ടു. ആ തണൽമരത്തറ കവിയുടെ ശാരദാപീഠമാണ്.

"പഴമ–പുതുമ–ഈ മുള്ളുവേലിക്കർത്ഥമില്ല." എന്ന് അദ്ദേഹം പറഞ്ഞിരുന്നു.

"നല്ലതെവിടെ കണ്ടാലും ഞാൻ അതിന് സ്വാഗതം പറയും. കണ്ണടമാററാം; കണ്ണുമാററരുത്. ഉടുപ്പുമാററാം ഉടൽമാററരുത്. കാല

ത്തിനൊത്ത എല്ലാ കോലവും കെട്ടാം—എന്നാൽ ആത്മാവ്, ചിര പുരാതനസംസ്കാരം, കളഞ്ഞുകുളിക്കരുത്. ആ ഈടുവപ്പ് പോയാൽ രാഷ്ട്രം ദരിദ്രമായി.''

ഋഷിയല്ലാത്തവൻ കവിയല്ല. എന്നാണ് ഭാരതീയമതം. യഥാർത്ഥഭക്തിയില്ലാത്തവൻെറ കവിതയ്ക്ക് ജീവകലയില്ല. സ്തോത്രമെഴുതാത്ത പഴയകവികളില്ല. ഉള്ളൂർ സ്തോത്രകൃതി കളെഴുതീട്ടുണ്ട്. ആശാൻെറ തുടക്കം സുബ്രഹ്മണ്യസ്തോത്ര ത്തിൽനിന്നാണ്. വള്ളത്തോൾ കവിതയ്ക്കും സ്വന്തമായി സ്തോത്രഭണ്ഡാരമുണ്ട്. മലയാളകവിതയുടെ നവോദയ ത്തിന് ആദ്യമായി വാതിൽ തുറന്നു മറഞ്ഞ ഉദയനക്ഷത്രം— വി.സി. ബാലകൃഷ്ണപ്പണിക്കർ—സ്തോത്രങ്ങളാണ് ആദ്യം പാടിയിരുന്നത്. ആത്മബോധം—ആത്മജ്ഞാനം—ആത്മാനു ഭൂതി ഇവയില്ലാത്തവൻെറ കവിത വേരററ കുലവാഴ മാത്രം.

ഭാരതത്തിൻെറ ആത്മാവ്, ഹിമാലയക്കൊടുമുടി. ഗംഗ യുടെ മണിവീണ എന്നും ആ വേദമന്ത്രം ജപിച്ചു, ജീവിക്കുന്നു— ''സത്യം ശിവം സുന്ദരം''. ഉള്ളൂർ സാഹിത്യപ്രപഞ്ചം ആ മൂന്ന് പദങ്ങളുടെ പൊന്നളുക്കിലൊതുങ്ങി—''സത്യം,ശിവം,സുന്ദരം.''

ഉള്ളൂരിൻെറ കൃതികൾ നിങ്ങളെ ചതിക്കില്ല. കുണ്ടിൽ ചാടിക്കില്ല. തിക്തകംനെയ്യ് അല്പം കയ്പുണ്ടാക്കും. അത കത്താക്കുക— രോഗങ്ങൾ വിട്ടൊഴിയും. മനസ്സിന് ആരോഗ്യം കൈവരും.

ജീവിതത്തിലദ്ദേഹം ഊണിലും ഉറക്കത്തിലും നടപ്പിലും ഇരിപ്പിലും ഉദ്യോഗത്തിലും ആശിച്ചതൊന്നുമാത്രമായിരുന്നു. അനശ്വരമായ കവിയശസ്സ്.

ഏതവമാനവും സഹിയ്ക്കും. കവിയശസ്സിൽ ചെളി തെറിപ്പിക്കുക— ആ ഹൃദയം വീർപ്പുമുട്ടിപ്പിടയും. ജീവിത ത്തിലെ സന്ധ്യാനിമിഷങ്ങളിലതുണ്ടായി. ഇരുട്ടടിയേററു. ക്രിസ്തുവിന് കുരിശും ഗാന്ധിജിക്ക് വെടിയുണ്ടയും നൽ കിയ ലോകം ഉള്ളൂരിന് കരിങ്കൊടി കാണിച്ചു. ആ തപ്ത

ഹൃദയം കണ്ണീരൊഴുക്കി. നീറിപ്പുകഞ്ഞ ചുടലക്കളം ആ വൃദ്ധകവി കണ്ടു. നക്ഷത്രം നിറഞ്ഞ നീലാകാശം നോക്കി മഹാകവി നെടുവീർപ്പിട്ടു. ഏകാന്തരാവുകളിൽ സ്വയം പറഞ്ഞു. ആയുഷ്കാലം മുഴുവൻ മലയാളമേ നിനക്കുവേണ്ടി വേലചെയ്തു. ഒടുവിൽ കണക്കുതീർത്തു കിട്ടിയത് ഈ അവാർഡോ?

കശ്മലന്മാരുടെ ഇരുട്ടടിയേററ് ആ മഹാനായ സാഹിത്യസാർവ്വഭൗമന്റെ നെഞ്ചു കലങ്ങി. ഭൂമി പറഞ്ഞു. "പാമ്പു കടിയേററു. സാരമില്ല. വിഷമിറക്കിത്തരാം". ആകാശം പുറത്തു തലോടിപ്പറഞ്ഞു: "കരയാതിരിക്കൂ– വഴിയുണ്ടാക്കാം"

കാവ്യദേവത അദ്ദേഹത്തെ സാന്ത്വനപ്പെടുത്തി:

"നിയതമൊരു നൂററാണ്ടു നീങ്ങവേ വന്നങ്ങ്
ജയമുരളിയൂതി ഞാൻ ജാഗരം നല്കിടും.

x x x x

വരുമവിടെ– അങ്ങയെക്കണ്ടിടാൻ– ഇന്നുള്ളോ
രരികളുടെമക്കളും മക്കൾതൻമക്കളും.
തവതനുവിലിക്കൂട്ടർ വീഴ്ത്തുന്നപൂഴികൊ
ണ്ടവരുടെ നിലത്തെഴുത്തന്നു സാധിക്കണം."

ആ വിദൂരഭാവിയെ പ്രത്യാശിച്ച് അദ്ദേഹം ആശ്വാസം കൊണ്ടു.

———————

## അദ്ധ്യായം 15

# ഏകാന്തപഥികൻ

ആർക്കും എന്തും കൊടുക്കും; പുസ്തകം കൊടുക്കില്ല; തിരിച്ചുകൊടുക്കും എന്നു ഉറപ്പുള്ളവർക്കല്ലാതെ–അതായിരുന്നു ഉള്ളൂരിന്റെ സ്വഭാവം.

മഹാകവിയുടെ ഷഷ്ടിപൂർത്തി കേരളത്തിലങ്ങോളമിങ്ങോളം കൊണ്ടാടി. ആ ഷഷ്ടിപൂർത്തിദിനം മലയാളനാട്ടിന് മഹോത്സവമായി. പത്രങ്ങൾ പ്രത്യേകപതിപ്പിറക്കി. മലയാളത്തിന്റെ നടുത്തൂണായ മാതൃഭൂമി സപ്ലിമെൻറിറക്കി. മുഖപ്രസംഗമെഴുതി. തലസ്ഥാനത്ത് മഹാസമ്മേളനം നടന്നു. മംഗളപത്രങ്ങൾ, പൂമാലകൾ കുന്നുകൂടി.

കുടുംബക്ലേശങ്ങൾ മഹാകവിയെ എന്നും അലട്ടിക്കൊണ്ടിരുന്നു. ക്ലേശങ്ങളുടെ ഒരു ലഘുചിത്രം വടക്കുംകൂറിനയച്ച ഈ കത്തിൽക്കൂടി കാണാം.

"കുംഭം പതിനഞ്ചാം തീയതി അയച്ച കത്തുകിട്ടി. ഇവിടെ എന്റെ മൂത്തമകന്റെ ഭാര്യയ്ക്ക് കുടൽ സംബന്ധിച്ച രോഗത്തിന് മൂന്നു ഓപ്പറേഷൻ കഴിഞ്ഞു. രണ്ടുമാസമായി ആസ്പത്രിയിലാണ്. വൈക്കത്തപ്പന്റെ കൃപകൊണ്ട് പൊയ്പോയ ജീവൻ തിരിച്ചുകിട്ടി. ഒന്നിനും ഒരു ക്ലേശമില്ലാതെ മന:ക്ലേശത്തിൽ ഇവിടെ കഴിയുന്നു."

മറെറാരു കത്ത്: "സ്നുഷ ഇനിയും ആശുപത്രിയിലാണ്. കുടുംബസംബന്ധമായ മററു പ്രാരബ്ധങ്ങൾ കൂടിവരുന്നു. രണ്ടുമാസമായി സാഹിത്യചരിത്രം സ്പർശിച്ചിട്ടേ ഇല്ല."

വടക്കുംകൂറിനയച്ച മറെറാരുകത്ത്.

"ഒരുസന്തോഷ വർത്തമാനം അറിയിച്ചുകൊള്ളുന്നു. ദ്വേധാ വിദ്വൽ പ്രഭുവും മഹാത്മാവുമായ കൊച്ചി വലിയതമ്പുരാൻ മേടം ഇരുപത്തഞ്ചാംതീയതി തൃപ്പൂണിത്തുറവച്ച് എന്റെ വൈദുഷ്യത്തെയും കവിത്വത്തെയും അഭിനന്ദിച്ച് ഒരു വീര ശൃംഖല സമ്മാനിക്കുകയുണ്ടായി. അവിടത്തെ പ്രഥമ വിദ്വത് സംഭാവനയാണിത്."

പുരാണ പാരാവാരമാചരിച്ച് ലയിച്ചിരുന്ന ഒരു പണ്ഡി തരാജൻ ആണല്ലോ വീരശൃംഖല സമ്മാനിച്ചയാൾ.

തിരുവനന്തപുരത്ത് നവരാത്രി കാലത്ത് ഗംഭീരമായി നടന്ന വിദ്വൽ സദസ്സിന്റെ ഒടുവിലത്തെ അദ്ധ്യക്ഷൻ മഹാകവി യായിരുന്നു. മൈസൂറിലെ ദസ്റ പോലെ പഴയ കൊട്ടാരത്തിൽ നടന്ന സംഗീതസാഹിത്യസദസ്സുകളുടെ ഭരണഭാരം യുവ കവി വഹിച്ചുപോന്നു.

ആണ്ടോടാണ്ട് കൃതികൾ പാഠപുസ്തകമായി. ഒരു തുക വരുമാനമുണ്ടായി. പത്രമാസികകളിലെ കവിതകൾക്കും ലേഖ നങ്ങൾക്കുമുള്ള പാരിതോഷികം എന്തായാലും സന്തോഷത്തോടെ കൈപ്പററിയിരുന്നു.

ആഡംബരങ്ങളിലും ഭൗതികസുഖത്തിലും വിമുഖനാകയാൽ ചെലവ് ഏറെ പരിമിതമായിരുന്നു. മുറുക്കില്ല; സിഗററില്ല; പൊടിവലിയില്ല; കുടിയില്ല. രണ്ടു നേരത്തെ ഊണ്, രണ്ടു നേരം കാപ്പി, മതി. തൃപ്തിയായ.

രമേശ് ചോദിച്ചു: "മഹാകവി ഇടയ്ക്കിടയ്ക്കു രോഗത്തി നടിപെടാറുണ്ടോ?" ഇല്ല. രോഗം എന്ന ശത്രു അദ്ദേഹത്തെ ഭയ പ്പെട്ടിരുന്നു. പക്ഷേ ഒടുവിലവൻ തക്കം നോക്കി പിടികൂടി; ഷഷ്ടിപൂർത്തിക്കു ശേഷം."

"എന്തായിരുന്നു രോഗം?" "വാതം; കൂടാതെ രക്ത സമ്മർ ദ്ദവും"

സുഹൃത്തിനയച്ച ഒരു കത്തിലദ്ദേഹമെഴുതി; "വാത ത്തിന്റെ ശല്യമുണ്ട്. എങ്കിലും ദിനചര്യ ക്രമപ്പെടുത്തി ക്കൊണ്ടു പോകുന്നു."

വീണ്ടും എഴുത്ത്: "വാതം അതേ നിലയിലിരിക്കുന്നു. ഉപശാന്തിക്കു സമയമെടുക്കും."

പ്രായം കൂടിവന്നു. ആരോഗ്യം കുറഞ്ഞു. വാതം വലിഞ്ഞു; കൈകാൽ കുഴഞ്ഞു. അറുപതു കൊല്ലം സാഹിത്യ തീർത്ഥ യാത്രയ്ക്കുഴിഞ്ഞുവച്ച വാഹനത്തിൻെറ സന്ധിബന്ധമഴിഞ്ഞു. ഒരു പ്രാണസുഹൃത്തിൻെറ വേർപാട്, പിൽപ്പാട് കനത്ത അടിയേൽപ്പിച്ചു. "ആരായിരുന്നു ആ പ്രാണ സുഹൃത്ത്?" "സാഹിത്യകുശലൻ ടി. കെ. കൃഷ്ണമേനോൻ!"

കൃഷ്ണമേനോൻ മഹാകവിയെ ജ്യേഷ്ഠനെപ്പോലെ സ്നേഹിച്ചു; ഗുരുവിനെപ്പോലെ ആരാധിച്ചു; ഈശ്വരനെപ്പോലെ മനസാ പൂജിച്ചു.

മഹാന്മാർ കുട്ടികളെപ്പോലെയാണ്. സ്നേഹം! സ്നേഹം. പരിശുദ്ധസ്നേഹം! ആ നറുംപാലാണ് അവരുടെ ആഹാരം. അത് കുറഞ്ഞാൽ ജീവിതമുലഞ്ഞു. ആ വൃദ്ധഹൃദയം തേങ്ങി. "കൃഷ്ണമേനോൻ എന്നെ ഇവിടെ വിട്ടുകടന്നുപോയി. എല്ലാവരും പോയി. ഞാനിനി ഏകാന്തപഥികനായി."

കുട്ടികൾ:– "മഹാകവിയുടെ ചരമദിനം എന്നായിരുന്നുസാർ?"

1124 മിഥുനമാസം ഒന്നാം തീയതി ഉച്ചതിരിഞ്ഞ് 1–25ന്, മഹാകവി, തനിക്ക് പ്രിയപ്പെട്ട മലയാളം വിട്ടുപോയി. നട്ടുച്ചയ്ക്കു ആ സൂര്യൻ അസ്തമിച്ചു.

മഹാകവിയുടെ ചരമവാർത്ത മലയാളത്തെ കണ്ണീരിലാഴ്ത്തി. അങ്ങോളമിങ്ങോളമുള്ള പത്രമാസികകൾ, പ്രസിദ്ധീകരണങ്ങൾ, ആക ശവാണി– എല്ലാമെല്ലാം ആ പാവനസമാധി മണ്ഡപത്തിൽ പുഷ്പചക്രമർപ്പിച്ചു.

അദ്ധ്യായം 16

# മഹാകവിയുടെ ഒരു ചിത്രം

ഷഷ്ടിപൂർത്തിആഘോഷവേളയിൽ മഹാകവി ചെയ്ത മറുപടിപ്രസംഗത്തിൽ ഉദ്യമശീലനായ ഉള്ളൂരിൻെറ ഒരു നല്ല ചിത്രമുണ്ട്.

"ഷഷ്ടിപൂർത്തി എന്ന ആയുർഘട്ടം നിങ്ങളുടെയെല്ലാം ആശിസ്സുകളോടും അനുമോദനങ്ങളോടും ആശംസകളോടും കൂടി തരണംചെയ്വാൻ സാധിച്ചു. ആയുസ്സ്, വിദ്യ, സുഖം മുതലായവ പൂർവജന്മത്തിൻെറ പുഷ്കലഫലങ്ങളാണെന്ന് ഭഗവാൻ പതഞ്ജലി പ്രസ്താവിച്ചിട്ടുണ്ട്. ഏതോ ചില സുചരിതങ്ങൾ അതീതജന്മത്തിൽ ഞാനും ചെയ്തിരിക്കണമെന്നും അല്ലെങ്കിൽ പ്രാരബ്ധവലയിതമായ എൻെറ ജീവിതത്തിൽ ഇത്രയെങ്കിലും ആരോഗ്യത്തോടുകൂടി ഈ വയസ്സന്ധി കടക്കുന്നത് ദുഷ്കരമാണെന്നും ഞാൻ വിശ്വസിക്കുകയും ആ നിലയിൽ എല്ലാം എന്നെ എത്തിച്ച പരമകാരുണികനായ ജഗദീശ്വരനെ ഹൃദയം വഴിഞ്ഞൊഴുകുന്ന ഭക്തിയോടുകൂടി സ്മരിക്കുകയും നമസ്ക്കരിക്കുകയും ചെയ്തുകൊള്ളുന്നു. ഞാൻ വിത്തവാനല്ല; കർമ്മഠനല്ല; വിദ്വാനുമല്ല. എന്നാൽ എനിക്ക് ബന്ധുബലം ധാരാളമുണ്ടെന്ന് ഈ മഹത്തായ യോഗംതന്നെ വെളിവാക്കുന്നു.

യുവാക്കന്മാരായ അനവധി സാഹിത്യകാരന്മാർ ഈ യോഗത്തിൽ സന്നിഹിതരായിട്ടുണ്ട്. എന്നെ അനുകരിക്കാൻ അവർക്ക് ആശ ഉണ്ടാകുന്നതായാൽ അവരുടെ പ്രയോജനത്തെ ഉദ്ദേശിച്ചാകുന്നു, അന്യഥാ, അസ്ഥാനസ്ഥ ജല്പനമെന്നുതോന്നിയേക്കാവുന്ന ഈപ്രഭാഷണത്തിന് ഞാനിപ്പോൾ ഒരുമ്പെടുന്നത്.

എനിക്ക് ബാല്യത്തിൽ തന്നെ അല്പാല്പം കവിതാവാസന ഉണ്ടായിരുന്നു എന്നു പറയാം. പത്താമത്തെ വയസ്സിൽ പോലും ശ്ലോകങ്ങൾ ചൊല്ലുമ്പോൾ വൃത്തഭംഗമുണ്ടെങ്കിൽ കണ്ടുപിടിക്കാൻ കഴിയുമായിരുന്നു. സാഹിത്യവിഷയകമായി അപ്പപ്പോൾ തക്ക ആചാര്യന്മാരും സ്നേഹിതന്മാരും എനിക്കു പ്രോത്സാഹനം നല്കിക്കൊണ്ടിരുന്നു. ബാല്യത്തിൽതന്നെ കൈരളിയുടെ ഉന്നമനത്തിന് എന്തെങ്കിലും ചെയ്യണമെന്ന് ദൃഢമായി നിശ്ചയിക്കുകയും ചിലതെല്ലാം ചെയ്യാൻ കഴിയുമെന്ന് വിശ്വസിക്കുകയും ചെയ്തു. ആ ലക്ഷ്യപ്രാപ്തിക്കായിരുന്നു പ്രധാനമായി പിന്നീടുള്ള ഉദ്യമം. കാമമയനാണ് പുരുഷൻ. അവൻ ഏതൊന്നിനുവേണ്ടി കാമിക്കുന്നുവോ അതിനായി അധ്യവസായം ചെയ്യുകയും അധ്യവസായം അനുസരിച്ച് പ്രവർത്തിക്കുകയും പ്രവൃത്തി അനുസരിച്ച് ഫലം നേടുകയും ചെയ്യുന്നു, എന്ന് ബൃഹദാരണ്യകോപനിഷത്തിൽ പറയുന്നുണ്ട്. എൻെറ കാമം ഭാഷാപോഷണമായിരുന്നു; ആണ്; ആജീവനാന്തം ആയിരിക്കുകയും ചെയ്യും ......... എനിക്കു വാസനയുള്ള വിഷയത്തിൽപ്പെട്ട ഏതു വിജ്ഞാനശകലവും ഒരിക്കൽ ഗ്രഹിച്ചാൽ പിന്നീടു മറക്കുവാൻ വളരെ പ്രയാസമുണ്ട്. എത്ര തവണ വായിച്ചാലും ഒന്നും തലയിൽ നിൽക്കാത്ത വിഷയങ്ങളുമുണ്ട്...

അപ്രസിദ്ധമായ പ്രാചീനഗ്രന്ഥങ്ങളുടെ പ്രകാശനം എനിക്കു വളരെ പ്രിയമായ ഒരു വ്യവസായമാണ്. അന്യന്മാരെക്കൊണ്ട് പുതിയഗ്രന്ഥങ്ങൾ രചിപ്പിക്കുന്നതിനും ഞാൻ പലപ്പോഴും ഉദ്യമിച്ചിട്ടുണ്ട്. യുവാക്കന്മാരെ ആവുന്നവിധത്തിലെല്ലാം പ്രോത്സാഹിപ്പിക്കുന്നതിനും അവരുടെ കൃതികൾ പരിശോധിച്ച് അവതാരിക എഴുതുന്നതിനും അവർക്കു വേണ്ട ഉപദേശങ്ങൾ നല്കുന്നതിനുംഞാൻ ഒട്ടുവളരെ സമയം ചെലവാക്കിയിട്ടുണ്ട്. സാഹിത്യ പരിഷത്തിൻെറ രസനയായ ത്രൈമാസികം കൊച്ചിയിൽ നിന്നു പുറപ്പെട്ടപ്പോൾ അതിനു ഇത്രവലിയതോതിലുള്ള ലേഖനസഹായം ചെയ്യേണ്ടിവരുമെന്ന് ഞാൻ സ്വപ്നേപി വിചാരിച്ചിരുന്നില്ല. ഒരു കൊല്ലം കഴിഞ്ഞപ്പോൾ അതിൻെറ ചുമതല മുഴുവൻ എൻെറ തലയിൽ ഉരുണ്ടുകയറി. തിരിഞ്ഞൊന്നു നോക്കി. അല്പമൊരനുകമ്പയെങ്കിലും കാണി

ക്കുവാൻ തയ്യാറുള്ള സുഹൃത്തുക്കളെ കൈവിരൽ കൊണ്ടെണ്ണാം. ഗത്യന്തരമില്ലാതെ ആ ഭണ്ഡാരവും പേറി നടക്കേണ്ടിവന്നിരിക്കുന്നു. അനവധി കൃത്യാന്തരങ്ങളുടെ നടുക്കാണ് കവിതാദേവിയെ പ്രസാദിപ്പിക്കേണ്ടിയിരിക്കുന്നത്. അധികമൊന്നും ആ വഴിക്കുകഴിയാത്തതിൽ ഞാനെന്തിനദ്ഭുതപ്പെടുന്നു? അനുശോചിക്കുന്നു? ഒന്നു പറയാം. വേലയ്ക്കു വേണ്ടിയല്ലാതുള്ള വിശ്രമം എനിക്കു ഒരുകാലത്തുമുണ്ടായിട്ടില്ല. അത് ഞാനൊട്ട് ആശിച്ചിട്ടുമില്ല. വിശ്രമത്തിന് വേണ്ടിയുള്ള വിശ്രമം മരണാനന്തരമാണ് വേണ്ടത്. പണ്ടും ഇന്നും അഞ്ചുമണി കഴിഞ്ഞാൽ എന്നെക്കാണാൻ പബ്ളിക് ലൈബ്രറിയിൽ വരണമെന്നുള്ളത് തിരുവനന്തപുരത്തെ എന്റെ സകല സ്നേഹിതന്മാർക്കും അറിയാവുന്ന പരമാർത്ഥമാണ്.

ഇതൊക്കെയായിട്ടും ഞാൻ ചെയ്തത് മണൽത്തരി; ചെയ്യണമെന്നാഗ്രഹിക്കുന്നത് മഹോദധി—ഇതാണ് വസ്തുസ്ഥിതി.''

ഫയലുകളിലും കേസുകളിലും പുതുവലിലും പുറമ്പോക്കിലും മററും മുപ്പത്തിയഞ്ചു കൊല്ലം മുഴുകി. അന്നന്നുള്ള ഭരണാധികാരികളുടെ പ്രീതിക്കുവേണ്ടി രാവും പകലും പാടുപെട്ട് ജീവിതം നയിച്ചുവന്ന ഒരു മനുഷ്യന് ഇത്രയൊക്കെ സാധിക്കാമെങ്കിൽ ഈ വക പ്രാരബ്ധമൊന്നും കൂടാതെ ലോകയാത്ര ചെയ്യുന്ന മററുള്ളവർക്ക് എന്തുകൊണ്ട് ഇതിലധികം സാധിച്ച് മഹാജനങ്ങളുടെ അഭിനന്ദനം സമ്പാദിച്ചുകൂടാ എന്നു ന്യായമായി ചോദിച്ചുപോകും.

x x x x x

വാഹനങ്ങളുടെ മരണപ്പാച്ചിൽ അടങ്ങി. യാത്രക്കാരുടെ പാദന്യാസമൊതുങ്ങി. ഉള്ളൂർ സ്മാരക മന്ദിര പരിസരം ഓളമൊതുങ്ങിയ താമരക്കുളമായി.

കുട്ടികളെഴുന്നേററ് ഉടുപ്പുതട്ടി. അവർ തൊഴുതു പറഞ്ഞു. "വിശക്കുന്നു സാർ. ഞങ്ങൾ പോട്ടെ?'' അവർ സഞ്ചാരിയുടെ മുഖത്തു നോക്കി. ആ കണ്ണുകൾ ചോദിച്ചു. "ഇനി മിഠായി ഉണ്ടോ?'' സഞ്ചാരി കീശ തപ്പി. ഓരോ മിഠായി നീട്ടിയ പിഞ്ചു കൈകളിൽ വീണു. "നമസ്തേ സാർ.'' "നമസ്തേ.''

ഇളം കാററിൽ പൂമണം പോലെ അവർ നീങ്ങി. പടികടന്നു. രാപ്പൂക്കൾ അവർ പോയ വഴി നോക്കിനിന്നു.

അദ്ധ്യായം 17

# ചില ക്യാമറാച്ചിത്രങ്ങൾ

വീരമണിയും സഞ്ചാരിയും ചരിഞ്ഞ ബഞ്ചിൽ ശേഷിച്ചു; മഞ്ഞപ്പൂമരത്തിൽ, രാപ്പറവകളും.

വീരമണിപറഞ്ഞു: "മഹാന്മാരുടെ, മഹാകവികളുടെകഥ— അത് കടൽപോലെയാണ്; മലപോലെയാണ്; ആകാശം പോലെ യാണ്. കയറുംതോറും ഉയരെ, അടുക്കുംതോറും അകലെ. ഒരു കൊല്ലമിരുന്നു പറഞ്ഞാലും ആയിരക്കണക്കിൽ താളുകൾ എഴുതിത്തള്ളിയാലും, നൂറുകണക്കിനു ചിത്രം നിരത്തിയാലും, ഉള്ളൂർ എന്ന മനുഷ്യൻ അദ്ഭുത മനുഷ്യനായി ദൂരെ നില്ക്കുന്നു. ഉള്ളൂർ എന്ന മഹാകവി ഉയരെ, ഉയരെ, നക്ഷത്ര ലോകത്തിൽ നില്ക്കുന്നു. എന്തു പറയുന്നു സാർ?"

ശരിയാണ്. നിത്യം കണ്ടു പരിചയമുണ്ട്. എങ്കിലും ആരാണ് സൂര്യൻ? ഉത്തരമില്ല. എന്താണ് ചന്ദ്രൻ? ഉത്തരമില്ല. സമുദ്രമെന്ത്? ഉത്തരമില്ല.

കുരുടന്മാർ ആനയെക്കണ്ട കഥ – അതാണ് മഹാകവിയെ കാട്ടുന്ന നമ്മുടെ കൊച്ചു ക്യാമറാച്ചിത്രങ്ങൾ. സഞ്ചാരിക്കു കൂടുതൽ പലതും അറിയാനുണ്ട്. വീരമണി:—"അറിവുള്ളത് പറയാം. സഞ്ചാരി ചോദിക്കണം."

സഞ്ചാരി മുറുക്കാൻ പൊതിയെടുത്തു മുറുക്കി; ചോദിച്ചു. "മഹാകവിയുടെ ബാല്യത്തിൽ ചങ്ങനാശ്ശേരിയിൽവച്ച് അച്ഛൻ പെട്ടെന്ന് മരിച്ചു. ഓർക്കാപ്പുറത്ത് വീടിന്റെ നെടും തൂണ് വീണു. ആ കുടുംബം എങ്ങനെ ചങ്ങനാശ്ശേരി വിട്ടു?"

വീരമണി:—"ജംഗമ സ്വത്ത് ചിലതുള്ളത് വിററു പെറുക്കി. ഒരു വള്ളത്തിൽ രാത്രി ചങ്ങനാശ്ശേരി വിട്ടു. പട്ടിണിയും പാടുമായി തിരുവനന്തപുരത്തെത്തി."

സഞ്ചാരി:— "ദാരിദ്ര്യത്തിൽ അദ്ദേഹം എങ്ങനെ സ്ക്കൂൾ പഠിപ്പ് മുടക്കാതെ കഴിച്ചു?"

വീരമണി:— "കാലത്ത് ഉള്ളത് കഴിച്ച് സ്ക്കൂളിൽ പോകും. നാലു നാഴിക നടന്ന് പള്ളിക്കൂടത്തിലെത്തും. രണ്ടുചക്രം അമ്മ ചെലവിന് കൈയിൽ കൊടുക്കും. രണ്ടു കാശ് മിച്ചം വച്ച് സന്ധ്യക്കു വീട്ടിലെത്തും"

സഞ്ചാരി:— ' അദ്ദേഹത്തിന് നിത്യേന എന്തെങ്കിലും ഔഷധസേവ ഉണ്ടായിരുന്നുവോ?"

വീരമണി:— "പ്രമേഹത്തെ ഭയന്ന് മഹാകവി എന്നും ഗോതമ്പു ഭക്ഷണം ശീലിച്ചു. പഞ്ചസാര വർജ്ജിച്ചു. മധുരം മുഴുവൻ കവിതകളിൽ കലർത്തി.

അറുപത്തിയെട്ടിനു ശേഷം പിഴിച്ചിലും ധാരയും പതിവാക്കി. ക്ഷീരബല സേവിച്ചു. ചിററമൃത് ഇടിച്ചു പിഴിഞ്ഞ് ചാറുകുടിക്കുക—എന്നും പതിവാണ്."

സഞ്ചാരി:— "രാത്രിയിൽ നിദ്രാഭംഗം ഉണ്ടോ?"

വീരമണി:— "ഉറക്കം വരാത്ത ചില രാത്രികളുണ്ട്. പെട്ടെന്ന് എഴുന്നേററിരുന്ന് വിളക്കു കൊളുത്തി എഴുത്തു തുടങ്ങുന്നു. അങ്ങനെ ഒരു പാതിരാ നേരത്ത് എഴുതിയ കൃതിയാണ്—കീശസന്ദേശം. ഒരു രാത്രി ഉറക്കമൊഴിച്ചിരുന്നു രചിച്ചതാണ് മംഗള മഞ്ജരി."

സഞ്ചാരി:— "കോപശീലക്കാരനായിരുന്നുവോ—മഹാകവി?"

വീരമണി:— "ശുദ്ധാത്മാക്കൾക്കു ശുണ്ഠി മൂക്കത്താണെന്നു പറയാറുണ്ട്. പക്ഷേ മഹാകവി പെട്ടെന്ന് ദേഷ്യപ്പെടാറില്ല. ശുണ്ഠിയെടുത്തു ചാടുക; മുഖത്തുനോക്കി ചീത്തപറയുക—അതൊന്നുമില്ല. വീട്ടുകാരോടും നാട്ടുകാരോടും ദേഷ്യപ്പെട്ടു കേട്ടിട്ടില്ല—കണ്ടിട്ടില്ല. തെററുകൾ കണ്ടാൽ കാര്യം മുഖത്തു നോ പറയും—മനസ്സിൽ പകയില്ല — വിദ്വേഷമില്ല — കലവറയില്ല. ഉള്ളിൽ വൈരം വച്ച് പക പോക്കുക— ആ സ്വഭാവമേയില്ല."

സഞ്ചാരി:— "പ്രത്യേകസ്വഭാവം വല്ലതും ഉണ്ടായിരുന്നോ?"

വീരമണി:— "മഹാകവിയ്ക്കു കട്ടിലിൽ കിടപ്പ് ഹിതമായിരുന്നില്ല. നിലത്തു മെത്തവിരിച്ച് കിടന്നുറങ്ങുന്നതാണിഷ്ടം."

സഞ്ചാരി:— "അദ്ദേഹമെഴുതിയ അവസാനത്തെ കവിത ഏതായിരുന്നു?"

വീരമണി:— "ഗാന്ധിജി മരിച്ചപ്പോൾ എഴുതിയ കവിതയായിരുന്നു അദ്ദേഹത്തിൻെറ അവസാനത്തെ കവിത— 'ചുടലക്കളം'. 'നിണവും ചാമ്പലും'— എന്നായിരുന്നു ആദ്യത്തെ തലക്കെട്ട്. ആ കവിതയുടെ കോപ്പിയെഴുതി വച്ചു— ശിരസ്സിലെ രക്തധമനി പൊട്ടി ബോധം കെട്ടു കിടന്നു... മൂന്നു ദിവസം. മഹാകവി പോയി എന്നു നാട്ടിൽ പാട്ടായി. പക്ഷേ വീണ്ടും രോഗശയ്യ വിട്ടെഴുന്നേററു. കുറച്ചുകാലം കൂടി ജീവിച്ചിരുന്ന് സാഹിത്യചരിത്രം മുഴുമിപ്പിച്ചു."

ഡോക്ടർമാരുടെ വിലക്കുകൾ വകവയ്ക്കാതെയാണ് ആ ജോലി പൂർത്തിയാക്കിയത്. വീണ്ടും കിടപ്പിലായി. ബോധം വീണില്ല. എഴുന്നേററില്ല. ജോലി മുഴുമിപ്പിച്ച കൃതാർത്ഥതയോടെ ഉറങ്ങി. എന്നേയ്ക്കുമായി ഉറങ്ങി. മഹാകവി സ്വയം പാടിയിരുന്നു:—

"ശ്വസിച്ചു ചാവുന്നതിലെത്ര മെച്ചം
മരിച്ചു ജീവിപ്പതു മന്നിടത്തിൽ"

സാഹിത്യചരിത്രം മുഴുമിപ്പിച്ചപ്പോൾ ഒരു സന്ധ്യയ്ക്കു ഊന്നുവടിയായി നിന്ന മകനോടു പറഞ്ഞു: "കേരളചരിത്രമെഴുതാൻ മോഹമുണ്ടായിരുന്നു. പക്ഷേ എനിക്കതിന് ആയുസ്സില്ല."

അവസാന ദിവസങ്ങളിൽ ക്രൂരമായ നിരൂപണക്കത്തിക്കുത്തേററ് അദ്ദേഹം പിടഞ്ഞിരുന്നു. ആ ശുദ്ധാത്മാവ് ഹൃദയം പൊട്ടിക്കരഞ്ഞു പറഞ്ഞു. "കഴിയുന്നത് ഭാഷയ്ക്ക് ചെയ്തു. ആർക്കും ഒരു ദ്രോഹവും ചെയ്തില്ല." ഹൃദയാലുക്കൾ പറഞ്ഞു. "ഈ അവസാനകാലത്ത് നല്ല പ്രതിഫലം കൊടുത്തു. യാത്രച്ചെ

ലവിനുള്ള വക. ഇത് നിരൂപണമല്ല– പിന്നിൽ നിന്നുള്ള കുത്തിക്കുത്താണ്."

ആ കുത്തോറ് മഹാകവി വീണു. ഉന്മേഷമുണർന്നില്ല. ഉത്സാഹമെഴുന്നേററില്ല. ഉദ്യമശീലം കണ്ണുതുറന്നില്ല. കിടക്കയിൽ നിന്നു ശവമെടുത്തപ്പോറം തലയണച്ചുവട്ടിലൊരു പുസ്തകം, വിയർപ്പിൽ കുതിർന്ന പുസ്തകം, ഉണ്ടായിരുന്നത്രേ: "മരിച്ചുപോയവർ ഭാഗ്യവാന്മാർ".

മനസ്സിലും വാക്കിലും കർമ്മത്തിലും ദൈവത്തോടും തന്നോടും ലോകത്തോടും സത്യസന്ധത– ധർമ്മനിഷ്ഠ, അതായിരുന്നു മഹാകവിയുടെഇരുകണ്ണുകറം. ഭാവനാശക്തി മൂന്നാം തൃക്കണ്ണും. സാഹിത്യവ്യവസായം– അത് സ്വന്തം ആത്മാവ്. സർക്കാർ ജോലിയാകട്ടെ, കുപ്പായം.

വീട്ടിൽ വരുന്ന കീഴ്ജീവനക്കാർക്ക് എപ്പോഴും ആഹാരമുണ്ട്. ഉച്ചനേരത്ത് ആരു കയറി വന്നാലും ഊണു കൊടുക്കാതെ അയയ്ക്കില്ല. പാവങ്ങളെ വെറും കൈയോടെ തിരിച്ചയക്കില്ല. തുറന്ന ഗെയിററ്, തുറന്ന ഹൃദയം, അതായിരുന്നു സ്വഭാവരീതി.

ബ്രാഹ്മണൻ മുറതെററാതെ അനുഷ്ഠിക്കുന്ന നിത്യകർമ്മങ്ങളിൽ ഉള്ളൂർ ഉദാസീനനായിരുന്നു. സന്ധ്യാവന്ദനം, ഗായത്രീജപം, തർപ്പണം തുടങ്ങിയവയ്ക്ക് സമയമില്ല. പതിവായി ക്ഷേത്രദർശനം– അതുമില്ല.

മഹാകവി കുറെക്കാലം കാഴ്ചബംഗ്ളാവ് മേലുദ്യോഗസ്ഥനായിരുന്നു. അത് പക്ഷിമൃഗാദികളുടെ നല്ലകാലമായിരുന്നു. അവയ്ക്ക് നേരത്താഹാരം താൻ തന്നെ നിന്നു കൊടുപ്പിച്ചു പോന്നു.

ആദ്യത്തെ ഭാര്യയുടെ അച്ഛന് കുതിരയുണ്ടായിരുന്നു. നാഗർകോവിലിൽനിന്നു കുതിരപ്പുറത്തു വരും; പോകും. അദ്ദേഹം മഹാകവിയെ കുതിരസവാരി പഠിപ്പിച്ചു. വലിയ കായിത്തമ്പുരാനും നല്ല കുതിരസവാരിക്കാരനായിരുന്നു.

മഹാകവി സ്വന്തമായി കുതിരവണ്ടി വാങ്ങി. കുതിരയെ തേച്ചു കഴുകുമ്പോഴും, ആഹാരം കൊടുക്കുമ്പോഴും, അടുത്തുചെല്ലും; തലോടും.

കവിഹൃദയത്തിൻെറ പ്രേമഭാഷ ക്രമേണ കുതിര പഠിച്ചു. ഋഷികളിൽ വിശ്വാമിത്രനായിരുന്നു ആദർശദീപം. ചെറിയ നിലയിൽനിന്ന് സ്വപ്രയത്നംകൊണ്ട് ബ്രഹ്മർഷിപദമേറിയ വിശ്വാമിത്രൻ— ആനാമം— ആ രൂപം— ആ തപസ്—വാശി— പൗരുഷം മഹാകവിയെ ആവേശം കൊള്ളിച്ചു. മഹാകവി കൗശികഗോത്രക്കാരനുമായിരുന്നു.

---

## അദ്ധ്യായം 18

# വഴിവിളക്കുകൾ

പാതയിലെ പാദപാതമൊതുങ്ങി. രാപ്പറവകൾ മയങ്ങി. പുതിയ പൂമൊട്ടുകൾ അരങ്ങിൽ വരാൻ ഒരുങ്ങി. വീരമണി പറഞ്ഞു: "ഞാൻ പോട്ടെ. മഞ്ഞു വീഴുന്നു." ഉള്ളൂർ സ്മാരക മന്ദിരം മങ്ങിയ വെളിച്ചത്തിൽ ഒരു ചോദ്യചിഹ്നമായി നിന്നു.

സഞ്ചാരി കൈ പിടിച്ചുപറഞ്ഞു "അല്പം കൂടി ഇരിക്കൂ. നമുക്ക് മഹാകവിയുടെ നിലവറയിലേയ്ക്ക്— കല്ലറകളിലേക്ക്— നെല്ലറകളിലേക്ക്—ഒന്നു കണ്ണോടിക്കാം. വരൂ. ചെന്തെങ്ങിളനീർ അല്ലേ ആ കവിത? അല്പം മോന്തി രസിച്ചിരിക്കാം."

വീരമണി ഇരുന്നു. സഞ്ചാരി ചോദിച്ചു. "വീരമണി— അദ്ദേഹത്തിൻെറ കൃതികളെല്ലാം വായിച്ചിട്ടുണ്ടോ? മഹാകവി മൊത്തം എത്ര കൃതികൾ രചിച്ചുകാണും?"

വീര:— "എണ്ണം കൃത്യമായി ഓർക്കുന്നില്ല. ഞാനെല്ലാം പല വട്ടം വായിച്ചിട്ടുണ്ട്. സാഹിത്യ ചരിത്രമുൾപ്പെടെ എഴുപതിൽ ത്താഴെ കൃതികൾ കാണും. മഹാകാവ്യം, ഖണ്ഡകാവ്യങ്ങൾ കവിതാസമാഹാരങ്ങൾ, ഗദ്യസമാഹാരങ്ങൾ എല്ലാം ഉണ്ട്. തർജ്ജമകൾ അവതാരികകൾ മററും മററും."

സഞ്ചാരി:— "എഴുപതു മക്കളുടെ അച്ഛനാണ് മഹാകവി. അല്ലേ?"

വീര:— "അതേ. പത്തു വയസ്സുതൊട്ട് ജീവാവസാനം വരെ നിലനിന്ന ധർമ്മ പത്നിയിൽ – പൊൻതൂലികയിൽ – എഴുപതോളം മക്കൾ." അച്ഛൻെറ പേരും പെരുമയും എന്നും നിലനിർത്തുന്ന ഓമന മക്കൾ അവരായിരുന്നു—പദ്യകൃതികൾ പെൺമക്കളും ഗദ്യകൃതികൾ ആൺമക്കളും. പെൺമക്കളിൽ മൂത്തവൾ— അവൾ പേരും പെരുമയും നേടി. "ഉമാകേരളം". തിരുവിതാംകൂർ

ചരിത്രം പശ്ചാത്തലമാക്കിരചിച്ച മനോഹരകാവ്യം—പത്രങ്ങളും സഹൃദയരും കൊണ്ടാടിയ മധുരസുന്ദര കലാസൃഷ്ടി. ആരെന്തുപറഞ്ഞാലും ഉമാകേരളം മലയാളത്തിൻെറ നിലവറയിൽ എന്നും വൈരക്കല്ലായി കിടക്കും. മഹാകവിയുടെ സംസ്കൃതച്ഛായാകൃതികളാണ് ഉമാകേരളം, സുജാതോദ്വാഹം, വഞ്ചീശഗീതി തൊട്ടവ.

വീരമണി തുടർന്നു: "ഖണ്ഡകാവ്യങ്ങളിൽ കർണ്ണഭൂഷണമാണ് പ്രധാനം. അവളുടെ തങ്കച്ചിലമ്പൊലിയിൽനിന്ന് അമൃതവർഷമുണ്ടായി. ആ കവിത ഒരു മോഹിനിയാണ്. മലയാളലോകത്തെയാകമാനം മയക്കിയ മോഹിനി."

അവളുടെ കൊച്ചനുജത്തിയായ പിംഗള—അഴകും തിറവും നിറവുമുള്ള ഒരു കന്യകാമണിയാണ്. സ്വഭാവമഹിമയുള്ള പ്രൗഢസുന്ദരി.

"അച്ഛനിഷ്ടപ്പെട്ട ഓമനമകം വിദുരഭിക്ഷയായിരുന്നു." എന്നു വീരമണി പ്രസ്താവിച്ചു.

"ഉള്ളൂർ ഒരു യഥാർത്ഥ മഹാകവിയാണോ?"

"അതെ. കാരണം, ഉള്ളൂരിന് മററുള്ളവരിൽനിന്നു തിരിച്ചറിയാവുന്ന സ്വന്തം ശബ്ദമുണ്ട്. വ്യക്തിത്വം മുററിയ ശബ്ദം—അല്പം പരുക്കനായിരിക്കാം.—എങ്കിലും സ്വന്തം ശബ്ദമുണ്ട്; ആ കവിതയ്ക്ക് സ്വന്തം നാദമുണ്ട്; അന്തർനാദം—സ്വന്തം താളമുണ്ട്, ആദിതാളം".

കവികളെപിടിച്ച് കൂട്ടിയുരച്ച് ശബ്ദമുണ്ടാക്കി ഞെളിയുക എന്നുള്ളത് അടുത്തകാലത്തു തുടങ്ങിയ ഒരു വൃത്തികെട്ട ഏർപ്പാടാണ്.

കുയിൽ, കിളി, മയിൽ. മൈന പല പറവകളുണ്ട്. മാൻ, ആന, സിംഹം, പുലി. കലമാൻ— പല മൃഗങ്ങളുണ്ട്. മുല്ല, പിച്ചകം, പനിനീർ, താമര പലതരം പൂക്കളുണ്ട്. ഇവയെ താരതമ്യപ്പെടുത്തി വിലയിരുത്തുന്ന ഏർപ്പാടിൻെറ പേരെന്താണ്? ഭ്രാന്ത്—അന്ധത—ധിക്കാരം—വങ്കത്തം.

ഷഡ്രസങ്ങളുടെ താരതമ്യപഠനം—അതിനർത്ഥമില്ല.

നവരത്നങ്ങഠം ഉണ്ടല്ലോ— ഓരോന്നിൻെറയും നിറം, തരം, വില എല്ലാം അതാതിന് മാത്രമേയുള്ളു.

വീണാനാദം—ഓടക്കുഴലിനില്ല. ഓടക്കുഴൽ നാദം ശംഖിനില്ല. മദ്ദളകേളി മൃദംഗത്തിനില്ല. മൃദംഗധ്വനി ചെണ്ടയ്ക്കില്ല. ഓരോന്നിനുമുള്ള പ്രത്യേകത ആസ്വദിക്കാൻ സ്വന്തം ഹൃദയത്തിന് ഉഠംക്കാഴ്ച കൈവരുത്തുക. അപ്പോഠം എല്ലാ അപശബ്ദങ്ങളുടെയും മാറെറാലിയടങ്ങും.

വീണാനാദമല്ല—മുരളീനാദവുമല്ല— ശംഖനാദം— ക്ഷേത്ര ശംഖനാദം; അതാണ് ഉള്ളൂർക്കവിതയുടെ അന്തർനാദം. ആ പ്രണവനാദത്തിൻെറ പൊരുളറിയാൻ കരഠം—ഉഠംക്കരഠം വേണം. ആ നാദത്തെ തെറിപറയുകയല്ല; അതു കേട്ടുണരാനുള്ള ഉഠംക്കുളിരിനു വേണ്ടി പ്രാർത്ഥിക്കുക. അതാണ് വേണ്ടത്.

ഉമാകേരളത്തിലെ ഒരു ശ്ലോകം സ്വാദുനോക്കുക.

> "തയ്യായ നാളിലലിവാർന്നൊരു തെല്ലു നീർ തൻ
> കയ്യാലണപ്പവനു കാമിതമാകെ നൽകാൻ
> അയ്യായിരം കുലകുലയ്പൊരു തെങ്ങുകഠംക്കു—
> മിയ്യാളുകഠംക്കുമൊരു ഭേദമശേഷമില്ല."

ഉള്ളൂർ കവിതയുടെ ഗുണദോഷങ്ങഠം രണ്ടും ഈ ഉമാകേരള ശ്ലോകത്തിനുണ്ട്.

കർണ്ണഭൂഷണത്തിലെ ഒരു മുന്തിരിത്തരി നോക്കൂ:—

> "പെറെറാരു മാത്രയിൽ പേടിച്ചും നാണിച്ചും
> കററക്കിടാവിനെ കന്യകയാഠം,
>
> അശ്രുനദിയിലൊഴുക്കിനാളാദ്യമായ്
> അശ്വനദിയിലോ പിന്നെയല്ലോ.
> ചർമ്മണ്വതിയും യമുനയും ഗംഗയും
> ചമ്പാപുരി വരെ മാറി മാറി
> വെൺനുര വൈരക്കൽ ക്കാപ്പണിഞ്ഞീടിന

തന്നല കൈകളാൽ ത്താങ്ങിത്താങ്ങി,
എന്നിളം പൈതലിൻ മെയ്യൊളി മേല്ക്കുമേൽ
പൊന്നിറം പൂശുമാ പ്പേടകത്തെ,
കൊണ്ടു ചെന്നപ്പുറം രാധയിൽ ചേർപ്പതു
കണ്ടേൻ ഞാൻ ദൂരസ്ഥ നന്യതന്ത്രൻ."

എന്തൊരു ഹൃദയദ്രവീകരണ ക്ഷമമായ ചിത്രം !

പിംഗളയിലെ നാലു വരി:—
"ലോലാക്ഷി തന്മിഴി കാണായിതന്നേരം
സ്ഥൂലാശ്രുമൌക്തിക മണ്ഡിതമായ്
കൺനിറഞ്ഞങ്ങൊരു മാത്രയാ നീർ നിന്നു...
സുന്ദരിയൊപ്പീലാ ചേലത്തുമ്പാൽ!"
ഇത് യഥാർത്ഥ കവിതയല്ലെന്നോ ?

തുടർന്നുള്ള മനോഹര കവിതകൾ പലതും നോക്കൂ:—

1) "ഭീ വിട്ടു കൂന്തൽ വല,ചുണ്ടിര, ബാഹുപാശം
ഭ്രൂ വില്ല,പാംഗ വിശിഖീ മുഖ ചന്ദ്രഹാസം
ഈ വിശ്രുതായുധ ഗണം കലരും വധുക്കൾ
ഭാവിപ്പു തത്രയുവഹൃന്മൃഗയാ വിനോദം."

2) "തൻ തിരമാല തന്നൊച്ചയൊലിയാഴി—
സന്തത മെന്തൊന്നു ഘോഷിക്കുന്നു?
ഭൂഖണ്ഡ മൊന്നിനൊന്നന്യമല്ലെന്നതി—
താകവേ തൊട്ടറിഞ്ഞോതിടുന്നു."

3) "പരാപരാത്മൻ ഭക്ത്യഭിഗമ്യൻ—
ഭവാനെയാർ കാണ്മൂ
ചരാചര പ്രേമാഞ്ജനമെഴുതിന—
ചക്ഷുസ്സില്ലാഞ്ഞാൽ?
പരസുഖമേ സുഖമെനിക്കു നിയതം—
പരദുഃഖം ദുഃഖം
പരമാർത്ഥത്തിൽ പരനും ഞാനും—
ഭവാനുമൊന്നല്ലീ?"

വീരമണി:— "പല പ്രായത്തിൽ പല കാലത്തിൽ പല ചുററു പാടിൽ എഴുതിയ ഈ മൂന്നു കവിതാശകലങ്ങരം മനസ്സിരു ത്തിക്കേട്ടോ?"

സഞ്ചാരി:— "കേട്ടു."

വീര:— "എന്തുതോന്നി?"

സഞ്ചാ:— മഹാകവിയുടെ മൂന്നു ജന്മങ്ങളിലെ മൂന്നു കവിത കരം എന്നു തോന്നി. കവികരം ഒരു ജന്മത്തിൽ പല ജന്മമെടു ക്കുന്നുവെന്നു തോന്നി.

ആ ഐക്യഗാഥയില്ലേ?ഒരു മാണിക്യക്കല്ലാണ് ആ കൊച്ചു കവിത.

ഐക്യത്തെക്കുറിച്ചുള്ള ആയിരം പ്രസംഗങ്ങരംക്ക് ആ കൊച്ചു കവിതയുടെ ഘനമില്ല; ആഴമില്ല.

കരിമ്പ് കയ്യിൽ കിട്ടിയാൽ പോരാ—മറെറാന്നുകൂടിവേണം— പല്ല്.

നല്ല കവിത പോരാ. വായനക്കാരന് രസിക്കാനുള്ള—ലയി ക്കാനുള്ള— ഹൃദയം കൂടിവേണം.

രസിക്കാനുള്ള ഹൃദയമില്ലാത്തവൻെറ കയ്യിൽകിട്ടിയ കവിത കുരങ്ങിൻെറ കയ്യിലെ പൂമാലയാണ്.

കവിതകേരംക്കാൻ ആളില്ലപോലും. വേണ്ട. ഈ പൂക്കരം കേരംക്കും; പൂച്ചെടികരം കേരംക്കും; ഇളം കാററുകേരംക്കും.

മഹാകവിയുടെ കവിത വീണ്ടും പാടട്ടെ. ഐക്യഗാഥയുടെ ഒടുവിലെ നാലുവരി—

"മന്ദമെൻ ഹൃത്തതിൻ സ്പന്ദത്താൽ ചെയ്യുമീ—
മന്ത്രോപദേശത്തിൻ മർമ്മമെന്തോ?
അപ്പരബ്രഹ്മംതാൻ ഞാനെന്നു കൂറുന്നു—
രാപ്പകലെന്നോടെന്നന്തർയ്യാമി."

മനസ്സിൽ വച്ച് നുണച്ചലിയിച്ച് ഇറക്കാൻ ഷാരിയ മധുരവരികൾ. അല്ല; തേനൂറുന്ന വരിക്കച്ചക്കച്ചുളകൾ— അതാണീ ഐക്യഗാഥയിലെ വരികൾ.

കാച്ചിക്കുറുക്കി പഞ്ചസാരയിട്ടാററി വെള്ളക്കോപ്പയിലാക്കി വച്ച കവിത.

എത്രവട്ടം വായിച്ചാലും ഉരുവിട്ടാലും വീണ്ടും മധുരം. പുതിയ മധുരം.

പേരും പെരുമയും സ്ഥാനമാനവുമല്ല, പിറന്ന മണ്ണിൻെറ— ഭാഷയുടെ — സാഹിത്യ ക്ഷേത്രത്തിൻെറ — ഐശ്വര്യം — അതായിരുന്നു എന്നും ഉള്ളൂരിൻെറ ലക്ഷ്യം. തുടക്കം തൊട്ട് ഒടുവിൽ വരെ സ്വർണ്ണ നൂൽപോലെ ആ ഉത്കൃഷ്ട മനോഭാവം— സ്വാർത്ഥത്യാഗം— മഹാകവിയുടെ കവിതയിലുടനീളം കാണാം.

പിറന്ന നാട്ടിൻെറ ദുരവസ്ഥ — നാടിൻെറ പൂർവ്വ മഹിമ മറന്നുള്ള സ്വാർത്ഥ പ്പേക്കൂത്ത്— ആ ഹൃദയത്തെ വേദനിപ്പിച്ചു. — ആയിരമായിരം നെടുവീർപ്പുകളിലൊന്ന് ഇതാ: —

"എന്നമ്മ ഭാരത ഭൂദേവി; യസ്സാക്ഷാൽ
സ്വർന്നദി ശുദ്ധയാം ധർമ്മ ലക്ഷ്മി,"

x x x x

"ആരുടെ കല്ലറു കൊള്ളാത്തോരാ ഹാ കഷ്ട —
മാരുടെ കാൽച്ചവിട്ടേററിടാത്തോരം!"

x x x x

"ഓർത്തീല ഞാനൊററ കണ്ണീർ മുത്തെങ്കിലും—
മദ്ദേവി തൻകാല്ക്കലർപ്പിച്ചീടാൻ
എന്നുടെ ഭൂതി കൊണ്ടെന്നമ്മ തൻ പുകൾ
കണ്ണെടി തെല്ലു മിനുക്കിടാതെ,
പേർത്തും ഞാൻ കൈകെട്ടിക്കാൺകയാണായതിൻ
സ്വാർത്ഥാപസ്മാരത്തിൻ നഗ്നനൃത്തം!
ഭാരത മേദിനിക്കേതുമേ ദാരിദ്ര്യ—
പാരതന്ത്ര്യാദികളല്ല ഭാരം;
സോദരഘാതികൾ സൂനുക്കൾ താൻ ഭാരം
സോദരപൂരകർ മാദൃശന്മാർ!"

നാലു പതിററാണ്ടിനു മുമ്പ് കവി വരച്ച, ആ "സ്വാർത്ഥാപസ്മാരത്തിൻ നഗ്നനൃത്ത" ത്തിൻെറ ചിത്രത്തിന് ഇന്നും മാററമില്ല.

സ്വാതന്ത്ര്യത്തിൻെറ താക്കോൽ കയ്യിൽ കിട്ടിയ അന്നുതൊട്ട് ആ പിശാചനൃത്തം തന്നെ നാം കാണുന്നു– ഭയങ്കര അപസ്മാര രോഗം– അതിൻെറ കൂവലും അട്ടഹാസവും! മക്കളാണ് അമ്മയുടെ ശത്രുക്കാം.

"ആമയമേതെല്ലാം വന്നാലും മാതാവേ,
നീ, മൃതയല്ലെന്നാൽ ഞാൻ സനാഥൻ."

എന്നു പാടുന്ന കവിയാണ് ദേശീയ കവി.

"എന്നെ നീ ഞാനാവാനല്ലയോ മേൽക്കുമേൽ
പിന്നെയും പിന്നെയും മർദ്ദിക്കുന്നു?
എത്രമേൽ മർദ്ദിച്ചാൽ എന്തെനിക്കപ്പുറം
മൃത്തിതു സൽപ്പാത്രമായാൽ പോരും–"

പ്രകൃതി മാതാവുതരുന്ന മണ്ണ് കുംഭമാക്കാനുള്ള അടിയും ഇടിയുമേല്ക്കാൻ അദ്ദേഹം തയ്യാറാണ്. അതിൽ ആനന്ദമേയുള്ളു.

ഭൂമി സ്വർഗ്ഗമാക്കേണ്ട മനുഷ്യൻ, അത് നരകക്കുഴിയാക്കി മാററുന്ന കാഴ്ചകാം കണ്ട് മഹാകവി തലയിൽ കൈവച്ച് നിലവിളിച്ച കവിതകാം നൂറുകണക്കിനുണ്ട്.

കോംക്കൂ–

"പങ്കത്തെക്ഷാളിക്കുവാൻ ബാഷ്പധാരതാൻ വേണം
പങ്കമായാമം തീരാൻ ചെന്തീതാൻ ജ്വലിക്കണം.
എത്രയോ രാകിത്തേച്ചു വേണമതെന്നെ ശ്രേഷ്ഠ
രത്നമാക്കുവാനിന്നു ഞാൻ വെറും കാചപ്രായൻ"

ലക്ഷക്കണക്കിനുള്ള വരികളിലൊന്നും കളയാൻ പററില്ല. മുത്തായ ഒരു പദമെങ്കിലും കാണും. എവിടെ നക്കിയാലും, കല്ക്കണ്ടം കല്ക്കണ്ടമാണ്. ഏതു തുണ്ടു കടിച്ചാലും കരിമ്പ് കരിമ്പാണ്.

അത്യുൽക്കടാശരംഷലമായ്ജഗത്തി–
ലണുക്കളദ്രീശ്വരരായിടുന്നു.
ആശിപ്പതെന്തിന്നത്തുനാളെന്നേടാ–
മപാവൃതം മർത്ത്യനതിൻ കവാടം.

ദുരാശ മനുഷ്യനെക്കൊല്ലുന്നു–നന്നാകാനുള്ള ആശ–വളരാനുള്ള ആശ മനുഷ്യനെ ഉയർത്തുന്നു. നിരാശ–അതാണ് ദാരിദ്ര്യം. ശുഭാശ–അതാണ് ഐശ്വര്യം.

കവിയുടെ കയ്യൊപ്പും മുദ്രയും തെളിഞ്ഞുകാണുന്ന മററൊരു ഈരടി കേരംക്കൂ–

വിണ്ണാററിൻ വെള്ളത്തോടോതുന്നു ചാരായം:
"നിന്നിൽ നിന്നെൻ നിലയെത്രമെച്ചം!
ആരെയും തീരാത്ത ദാഹത്തിൽ വീഴ്ത്തുവോ–
നാരെയും ഭ്രാന്തിൽ ഞാൻ മത്താടിപ്പോൻ"

മുത്തുകരം വാരിവിതറിക്കൊടുത്താലും സൂകരങ്ങളുണ്ടോ അവയുടെ വിലയറിയുന്നു!

* * * * * *

ജീവിതയാത്രയിൽ ഇരുട്ടിലെ വഴിവിളക്കുകളാണ് ഉത്തമ കവിതകളെങ്കിൽ–ഉള്ളൂരിൻെറ ആ കഴുകൻതൂവൽ കുറിച്ചിട്ടു പോയ വരികരം കവിതകളാണ്.

ഇരുട്ടിൻെറ ചളിക്കുഴിയിൽ മനുഷ്യാത്മക്കളെത്തള്ളിയിടുന്നതാണ് കവിതയെങ്കിൽ ഉള്ളൂർക്കൃതികരം കവിതകളല്ല; ഉള്ളൂർ കവിയുമല്ല.

പണക്കൊഴുപ്പുള്ളവരുടെ . അഹങ്കാരഭാവത്തെ മഹാകവി പകർത്തുന്നതു നോക്കുക:–

"എവന്നും താൻ മാത്രം സുഖിച്ചിരിക്കണ–
മെവന്നും മററുള്ളോർ നശിച്ചു പോകണം;
തനിക്കു താണന്തിൽ ചവിട്ടിനില്ക്കണം;
തനിയ്ക്കെളിയതു ചവച്ചുതുപ്പണം;
അടുക്കളപ്പണിക്കബലമാർ വേണ–
മടിമകളാവാനശക്തരും വേണം,
അധസ്ഥിരമ്മട്ടിലിരുന്നു കൊള്ളണ–
മുദധിയൂഴിയെ ഗ്രസിക്കുവോളവും."

ഇതിനെക്കാരം സർഗ്ഗശക്തിയുള്ള 'പുരോഗമന' സാഹിത്യം എവിടെയുണ്ട്?

"മനുഷ്യ! നിർത്തിനേൻ മദീയമാക്രോശം;
വ്രണപ്പെടൊല്ല നിൻ മനസ്സു ലേശവും.
തുറന്നു ചൊൽവോനെത്തുറിച്ചു നോക്കേണ്ട;
പറഞ്ഞുപോയ് സ്വല്പം പരമാർത്ഥാംശം ഞാൻ
അവനിനമ്മരംക്കു പൊതുവിൽ പെററമ്മ
അവരം തൻ സേവ താൻ നമുക്കു സൽകർമ്മം;"

ഇതു പദ്യമോ ഗദ്യമോ?

പദ്യമായാലും ഗദ്യമായാലും ഇതിലമൃതുണ്ട്. സ്വർണ്ണക്കോപ്പയിലെ വിഷമോ മൺ പാത്രത്തിലെ അമൃതോ ഏതു വേണം? അമൃത്, മൺകോപ്പയിലായാലും, അതുമതി.

തൊട്ടതിനൊക്കെ, 'കല' 'കലാസൃഷ്ടി' 'കലാശില്പം' എന്ന് പെരുമ്പറയടിച്ച് ഉറക്കത്തിൽ പാലിൽ വിഷം തരാൻ വരുന്ന സൈ്വരിണിയല്ല; മുഷിഞ്ഞ വേഷത്തിൽ നിന്ന് ജീവനെ നിലനിർത്തുവാൻ കയ്പുള്ള കഷായം തരാൻ വരുന്ന പെററമ്മയാണ് ഉള്ളൂർ കവിത. ഉദാത്തമാണ് ആ വിശ്വപ്രേമഭാവം.

"ചേണിലീ ബ്രഹ്മാണ്ഡത്തെയേക നീഡമായേവൻ
കാണുവോൻ? അദ്ധന്യൻ താൻ ക്രാന്തദർശനൻ കവി."

എന്ന അദ്ദേഹത്തിൻെറ പ്രഖ്യാപനം പാഴ്വാക്കല്ല.

ഭക്തി ദീപികയിലെ ആ ചാത്തൻ. അങ്ങനെയൊരു കഥാപാത്രം മലയാള കവിതയിൽ മററുണ്ടോ? ഇല്ല.

ആരാണ് ഭക്തൻ? എന്താണ് ഭക്തി? ആ ചോദ്യത്തിന് നിരക്ഷരനായ കാട്ടാളൻ ഉത്തരം തരുന്നു.

ഋഷികളുടെ നാട്ടിൽ പിറന്ന കാട്ടാളൻ.

വീരമണി അതിൽനിന്നു ചിലമണികരം പെറുക്കിക്കാട്ടി.

"ചാരമാകണം വെന്തുഗർവ്വക്കാടുകൾ ച്ചില്ലിന
ച്ചാരത്തിൻ തേയ്പാൽ വേണം തന്മലം നശിക്കുവാൻ
അങ്ങേയ്ക്കെണ്ണറ്റാടിയിൽ ദൃശ്യനാമുടൻ തന്നെ
യങ്ങയാലതേവരെച്ചരന്നനാമന്തര്യാമി."
"എങ്കിലെന്തവൻ ധന്യൻ ദൈവത്തിൻ കാരുണ്യത്താൽ
പങ്കത്തിൻ നിധാനമാം പാതാളം കാണാത്തവൻ."–

ചാത്തനാണിതു പറയുന്നത്: നിരക്ഷരനായ ചാത്തൻ, ഭാരതഭൂമിയുടെ നിഷ്കളങ്ക പുത്രൻ!

ആളെക്കാണാതെ ഫോട്ടോ പിടിക്കുക, കൃതികൾ മറച്ചുനോക്കുകപോലും ചെയ്യാതെ നിരൂപണം തട്ടിമൂളിക്കുക– ഇതാണ് നമ്മുടെനാട്ടിൽ പലരും ചെയ്യുന്നത്. കവിയോടും കൃതിയോടും ചെയ്യുന്ന കടുത്ത ദ്രോഹമാണിത്. പലരും മഹാകവിയോട് അത് ചെയ്തു; ചെയ്യുന്നു.

വളരുന്ന തലമുറ ഈ തെററ് തിരുത്തണം. കൃതികൾ പഠിച്ച്, ഒന്നും വിടാതെ വായിച്ചു പഠിച്ച് തോന്നിയതെഴുതുക– അത് ചെയ്യണം.

ഉള്ളൂർക്കവിത – മലമുടിയിലെ ശിവക്ഷേത്രമാണത്. അവിടെയെത്താൻ കാടും പടലും താണ്ടണം; വഴുക്കുന്ന പാറ ചവിട്ടണം. ഏറെപ്പടികൾ കുത്തനെ കേറണം, സന്നിധാനത്തിലെത്തിയാലോ പരമാനന്ദം. അകലെ കടൽ കാണാം. കുളിർ ക്കാറേറല്ക്കാം. തീർത്ഥക്കുളങ്ങളുണ്ട്; മുങ്ങിക്കുളിക്കാം. രാമായണ ഭാരത ഭാഗവത ചിത്രങ്ങൾ കൊത്തിയ മണ്ഡപം കണ്ടാനന്ദിക്കാം. മഹർഷീശ്വരന്മാരെ നേരിൽക്കണ്ടു പരിചയപ്പെടാം.

---

അദ്ധ്യായം 19

# രത്നവ്യാപാരി

ഉള്ളൂർ സ്മാരക മന്ദിരത്തിൻെറ മങ്ങിയ വിദ്യുച്ഛരക്തി വിളക്ക്, എല്ലാം കേട്ട്, മിണ്ടാതെ നിന്നു. വഴിവക്കിൽ പൂ കൊഴിഞ്ഞ തേന്മാവിൽ രാപ്പറവ ചിറകടിച്ചു.

വീരമണി പറഞ്ഞു:– "രത്നാകരം ചൂഴുന്ന മലനാട് കലകളുടെ രത്നഖനിയായിരുന്നു. വിലപ്പെട്ട സാഹിത്യ രത്നങ്ങൾ ആ ഖനിയിൽ വിളഞ്ഞു. മഹാകവിയുടെ ഈടുവയ്പിൽ പളുങ്കില്ല. രത്നമേ കാണൂ."

മലയാളത്തിലെ മികച്ച രത്നവ്യാപാരി – അതായിരുന്നു ഉള്ളൂർ. അദ്ദേഹത്തിൻെറ ഗദ്യങ്ങൾ വിലയററ രത്നങ്ങളാണ്– രത്നച്ചെപ്പുകൾ.

വിജ്ഞാന ദീപിക ഒന്നു മറിച്ചു നോക്കണം. ആഴമേറിയ വിജ്ഞാന രത്നഖനി കണ്ടെത്താം.

തനിക്ക് ഏററവും ഇഷ്ടപ്പെട്ട ഗ്രന്ഥം മഹാഭാരതം ആണ് എന്ന് മഹാകവി പറയുന്നു. മഹാഭാരതത്തിലെ ധർമ്മപുത്രൻെറ ഉജ്ജ്വല ചിത്രം വരച്ച് തൂലിക താഴെ വച്ച് മഹാകവി പറയുകയാണ്–

മഹാഭാരതത്തിൽ മഹർഷി ആ വാങ്മയ സമുദ്രത്തിൻെറ സാരസംക്ഷേപം സംഗ്രഹരൂപത്തിൽ നാലു ശ്ലോകങ്ങളിൽ ഉപനിബന്ധനം ചെയ്തിട്ടുണ്ട്. ആ ശ്ലോക ചതുഷ്ടയത്തിന് ഭാരതഗായത്രി എന്നാണ് പേര്. അവയിൽ ഒടുക്കത്തെ ശ്ലോകത്തിൽ നിന്ന് പ്രണേതാവിൻെറ ആന്തരോദ്ദേശം വിശദീഭവിക്കുന്നു.

**നജാതു കാമാന്ന ഭയാന്ന ലോഭാ–**
**ദ്ധർമ്മം ത്യജേ ജീവിതസ്യാപി ഹേതോഃ**
**നിത്യോ ധർമ്മ സുഖദു:ഖേഹ്യ നിത്യേ:**
**ജീവോ നിത്യോ ഹേതുരസ്യതു നിത്യ:**

ആ സംസ്കൃത ശ്ലോകത്തിൻെറ പൊരുളിതാണ് "കാമം കൊണ്ടോ ഭയം കൊണ്ടോ ലോഭം കൊണ്ടോ സ്വധർമ്മം കൈവിടരുത്—ശരീരനാശമാണ് സംഭവിക്കുന്നതെങ്കിൽകൂടി—ധർമ്മം കൈവിടരുത്. എന്തു കൊണ്ടെന്നാൽ സുഖ ദുഃഖങ്ങരം ക്ഷണികങ്ങളാണ്. ധർമ്മമൊന്നേ ശാശ്വതമായുള്ളൂ. അതുപോലെ മനുഷ്യജന്മവും നശ്വരമാണ്. അനശ്വരമായത് ആത്മാവ് ഒന്നു മാത്രം.

എന്താണ് ശാശ്വതമായ ധർമ്മമെന്ന് ഒരു ശ്ലോകത്തിൽ സ്ഫടികസ്ഫുടമായി ..ാണിച്ചിട്ടുണ്ട്. ആ ശ്ലോകത്തിൻെറ താല്പര്യമിതാണ്.

"നാം യാതൊന്നു നമ്മുടെ വീക്ഷണത്തിൽ ഇച്ഛരിക്കുന്നുവോ അത് മററു ജീവരാശികളുടെ വിഷയത്തിലും ചിന്തിക്കണം. നമുക്ക് എന്ത് അപ്രിയമോ അത് മററു ജീവകോടികളിൽ ആചരിക്കരുത്. ഇതാണ് വ്യാസപ്രണീതമായ ധർമ്മോപനിഷത്സാരം."

മഹാഭാരതത്തിൽ വ്യാസഭഗവാൻ പഞ്ചരത്നങ്ങരം ഗുംഫനം ചെയ്തിട്ടുണ്ട്. അതാണ് അതിൻെറ വിശേഷ മാഹാത്മ്യം—

1) സനത്സുജാതീയം (2) ഭീഷ്മസ്തവരാജം
3) വിഷ്ണുസഹസ്രനാമം (4) ഭഗവദ്ഗീത
5) അനുഗീത എന്നിവയാണ് ആ പഞ്ചരത്നങ്ങരം. അവയിൽ ഭഗവദ്ഗീത മധ്യമ മണിയായി ശോഭിക്കുന്നു. ആർക്കും ഏതവസ്ഥയിലും ജാതിമതഭേദമെന്യേ അഭിഗമ്യവും ആശ്വാസ്കരവുമായ ഒരു മൗലികധർമ്മമാണ് മഹാഭാരതം ഉത്ഥാപനം ചെയ്തിട്ടുള്ളത്.

ദൈനം ദിനമുള്ള ലോകയാത്രയിൽ മഹാഭാരതം എത്ര അപ്രഗല്ഭനായ അനുവാചകനും അചഞ്ചലമായ മാർഗ്ഗദീപവും അഭേദ്യമായ സമര കഞ്ചുകവും അക്ഷയമായ രത്നഭണ്ഡാരവുമായി സമുല്ലസിക്കുന്നതായി മഹാകവി പറയുന്നു. ആ അംശത്തിൽ ഉദ്യോഗപർവ്വത്തിലെ വിദുരോപദേശത്തിനാണ് പരമപ്രാധാന്യം എന്ന് ചൂണ്ടിക്കാട്ടിയിട്ട് സ്വജീവിതത്തിലെ മുദ്രാ

വാക്യം തെരഞ്ഞെടുത്തിരിക്കുന്നത് ആ പ്രകരണത്തിൽ നിന്നാണ് എന്ന് അദ്ദേഹം വ്യക്തമാക്കുന്നു.

"രാത്രി സമയം സുഖമായിരിക്കത്തക്കവണ്ണം പകൽ സമയം പ്രവർത്തിക്കണം. മഴക്കാലത്ത് സുഖമായിരിക്കത്തക്കവണ്ണം ശേഷമുള്ള എട്ടുമാസങ്ങളിലും പ്രവർത്തിക്കണം. വാർദ്ധക്യത്തിൽ സുഖമായിരിക്കത്തക്കവണ്ണം മുമ്പുള്ള വയസ്സുകളിൽ പ്രവർത്തിക്കണം. പരലോകത്തിൽ സുഖമായിരിക്കത്തക്കവണ്ണം ജീവിതകാലം മുഴുവൻ പ്രവർത്തിക്കണം."

വിദുരരുടെ ഈ മുദ്രാവാക്യം തൻെറ അന്തഃകരണഭിത്തികളിൽ വ്യക്തമായി കുറിച്ചിടുകയും അവസരം കിട്ടുമ്പോഴെല്ലാം വിമർദ്ദഹൃദ്യമായ അതിൻെറ അർത്ഥം അനുസന്ധാനം ചെയ്യുകയും പതിവാണെന്ന് അദ്ദേഹം പറയുന്നു.

പാശ്ചാത്യ ഭൗതിക വിജ്ഞാനത്തെപ്പററി മഹാകവി പ്രസ്താവിക്കുന്നു. "ആത്മലാഭത്തിന് പ്രയോജകീഭവിക്കുന്ന അതിഥി പൂജ തന്നെയാണ് നമ്മുടെ പ്രവൃത്തിയെങ്കിലും നമുക്ക് അഭിമാനകരമായ ഒരു പൈതൃക സമ്പത്തുണ്ടെന്ന പരമാർത്ഥം വിസ്മരിച്ചുപോകരുത്. ഏതെല്ലാം പോഷകനദികൾ എവിടെനിന്നെല്ലാം വന്നാലും അവ നമ്മുടെ സംസ്കാര മഹോദധിയിൽ സംഗമിക്കട്ടെ. എത്ര നൂതനപ്രാസാദങ്ങൾ ചുററുപാടും ഉയർന്നാലും നമ്മുടെ ക്ഷേത്രത്തിലെ പ്രതിഷ്ഠാ വിഗ്രഹം അവിടത്തെ ഗർഭഗൃഹത്തിൽത്തന്നെ സന്നിധാനം ചെയ്യട്ടെ. ഏതുതരത്തിലുള്ള കാലചക്രഭ്രമണത്തിലും ഭാരതീയർക്ക്, ഭാരതീയരായി ജീവിക്കുവാൻ സാധിക്കുമെന്ന് മഹാഭാരതം നമ്മെ പഠിപ്പിക്കുന്നു."

"ഇന്നു ലോക ശരീരത്തെ ബാധിച്ചിരിക്കുന്ന അസാദ്ധ്യങ്ങളായ പല രോഗങ്ങൾക്കും അമോഘങ്ങളായ ഔഷധങ്ങൾ മഹാഭാരതത്തിലുണ്ട്."

മഹാഭാരതത്തിൻെറ സന്ദേശവാഹകനായിരുന്നു ഉള്ളൂർ- അദ്ദേഹം ജീവിത യാത്രയിൽ സാഹിത്യ യാത്രയിൽ– ഗുരുവായി വരിച്ച ജ്യോതിസ്സ് സാക്ഷാൽ വേദവ്യാസനായിരുന്നു, ഉള്ളൂർ സാഹിത്യത്തിൻെറ ആത്മാവ് ഭാരതസംസ്കാരവുമായിരുന്നു.

## അദ്ധ്യായം 20

# പ്രഭോ! നമസ്കാരം

ഉയരെ കാർത്തിക നക്ഷത്രത്തിൻെറ വെള്ളിക്കൈവട്ടക തിളങ്ങി. നവമിച്ചന്ദ്രക്കല ദൂരെ പൂമരങ്ങൾക്കിടയിൽ നിന്ന് എത്തിനോക്കി.

അടയ്ക്കത്തുണ്ട് എന്നു കരുതി ചുണ്ണാമ്പുകട്ട വായിലിട്ടു വെററില മുറുക്കി നാവു പൊള്ളുന്നതുപോലെയുള്ള അനുഭവങ്ങൾ ജീവിതത്തിലുണ്ട്. അങ്ങനെ നാവ് പൊള്ളിയവർ പററിയ മരുന്ന് നാവിൽ പുരട്ടണം.

ഏന്ത് മരുന്ന്? ഉത്കൃഷ്ട കവിത.

തീ പൊള്ളലിന് മരുന്ന് തേനാണ്.

ഉള്ളൂർ കവിതയിൽ ചിലത് തേനാണ്– കർണ്ണഭൂഷണവും പിംഗളയും മററും.

പത്തുകൊല്ലത്തെ തപസ്സിൻെറ ഫലമായി രചിച്ച സാഹിത്യ ചരിത്രം ഒന്നു വായിച്ചു നോക്കൂ.

മലയാള സാഹിത്യത്തിൻെറ ഗുഹാചിത്ര പരമ്പര കാണാം. മലയാളകവിതയുടെ രത്നച്ചുരുക്കം മനസ്സിൽ വിളക്കു വയ്ക്കും.

മലയാളസാഹിത്യത്തറവാട് ഏറെക്കാലം ഭരിച്ച കരുത്തേറിയ ഒരു കാരണവരായിരുന്നു ഉള്ളൂർ. ആ കാരണവർ തറവാട് മുടിച്ചില്ല. വഴക്കും വക്കാണവുമുണ്ടാക്കിയില്ല–പഴയ സ്വത്തിൽ സ്വന്തമായ സമ്പാദ്യം ചേർത്തുവച്ച് തറവാടിൻെറ പേരും പെരുമയും പരത്തി. ഈടുവയ്പിൽ പൊന്നും വെള്ളിയും കൂട്ടിവച്ചു. പുതിയ പണ്ടങ്ങൾ ഉണ്ടാക്കി. പാടവും പറമ്പും തീറു

വാങ്ങി. ഒടുവിൽ ഒരു പുതിയ അഞ്ചുനിലക്കെട്ടിടം പിൻഗാമി കൾക്കുവേണ്ടി പണികഴിച്ചു.

രാപ്പകൽ അറുപതാണ്ടു പാടുപെട്ടുനേടിയ ജന്മസ്വത്ത്—തറവാടുള്ള കാലംവരെ നിലനില്ക്കുന്ന സ്വത്ത്—വരുന്ന തലമുറയ്ക്കു സുഖമായി കഴിയാനുള്ള വസ്തുവക—ആണദ്ദേഹം അവശേഷിപ്പിച്ചത്.

ഈ കാരണവരെ മലയാളമുള്ള കാലം ശേഷക്കാർ മറക്കില്ല.

സഞ്ചാരി പണ്ടൊരിക്കൽ മഹാകവിയെ കണ്ടിട്ടുണ്ട്. വീട്ടിൽ ചെന്നുകണ്ടു. കാപ്പിതന്നു; കഴിച്ചു. വലിയ ആ ഗ്രന്ഥപ്പുരയിൽ പുല്പപായിൽ ചമ്രംപടിഞ്ഞിരുന്ന് എഴുതുന്ന ഗംഭീര രൂപം—ആ ചിത്രം മനസ്സിലുണ്ട്.

വീരമണി പറഞ്ഞു: "നേരം വളരെ വൈകി; പോട്ടെ?"

സഞ്ചാരി:— "എനിക്ക് ആ പഴയ ശാരദാനികേതനം ഒരിക്കൽ ക്കൂടി കണ്ടാൽ കൊള്ളാം എന്നുണ്ട്."

വീര:— "കാണാമല്ലോ. ഞാനും കൂടെ വരാം."

സഞ്ചാരി:— "എന്ന്?"

വീര:— "നാളെ കാലത്ത്. രാവിലെ കാണാം; പോട്ടെ".

ചമ്പകപ്പൂ വാരി വിതറുന്ന പ്രഭാതം. ഇളവെയിലിൽ കുളി കഴിഞ്ഞ ഉള്ളൂർ സ്മാരകമന്ദിരത്തോട്ടം. കാണുന്ന വെയിലും കാണാത്തകാററും കൂടി തോളിൽക്കയ്യിട്ട് കുലുങ്ങിച്ചിരിക്കുന്നു. ദൂരെ മാലകോർത്തു പറക്കുന്ന അമ്പലപ്രാവുകൾ.

വീരമണിസ്വാമിയുടെ വീട്ടുപടി. മരച്ചോട്ടിലെ ഇരുമ്പു ഗേററ്. അടച്ച ഗേററ് തുറന്നു അകത്തുകടന്നു. കാപ്പികുടി കഴിഞ്ഞ് വീരമണി കാത്തിരിക്കുന്നു. എഴുന്നേററു. "ശാരദാനികേതനം കാണണമെന്നല്ലേ പറഞ്ഞത്. പോകാം." പുറത്തുകടന്നു.

മതിലോരം ചുററി അടച്ച ഗേററിന് പുറത്ത് ചെന്നു. ഗേററിനെ കഴുത്തിൽ തൂക്കുന്ന കൽത്തൂണ്. തൂണിൽ കറുത്ത സിമൻറിൽ വെളുത്ത ഇംഗ്ളീഷ് അക്ഷരങ്ങൾ.

"ശാരദാനികേതനം, സാഹിത്യഭൂഷൺ റാവു സാഹിബ് ഉള്ളൂർ എസ്. പരമേശ്വരയ്യർ എം. എ. ബി. എൽ".

വീരമണി ഗേററു തുറന്നു. വെളുത്ത ചെറുപ്പക്കാരൻ അടുത്തുവന്നു. "ആരാ?"

"മഹാകവിയുടെ പഴയ വീടും പരിസരവും കാണാൻ വന്ന ഒരാൾ."

"പേര്"?

"കേരളസഞ്ചാരി—സഞ്ചാരിയെന്നു വിളിക്കും."

വീടും തൊടിയും കണ്ടു. പഴയ പൂമുഖം കണ്ടു. കതകടച്ചു കിടക്കുന്നു. അപ്പുറത്ത് അടുക്കള. വീരമണി കതകിൽ മുട്ടി. വെളുത്ത സ്വാമി സ്വകാര്യം പറഞ്ഞു. അകത്താരോ ദീനമായി കിടക്കുന്നു— ാതിൽ തുറന്നില്ല.

ചിതറിയ വീട്ടുപ്പറമ്പ്. ഏതോ പഴയ ഓർമ്മകളയവിറക്കി അകലേയ്ക്കു നോക്കി നിൽക്കുന്ന പഴയ വീട്. പഴുത്തിലകൾ കൊഴിഞ്ഞ പിലാവ്. പൂകരിഞ്ഞ തേന്മാവ്. വീരമണി പറഞ്ഞു:—

"ഈ പൂമുഖത്ത് ചമ്രം പടിഞ്ഞിരുന്ന് മഹാകവി സാഹിത്യ ചരിത്രമെഴുതിയിരുന്നു. പത്തുസംവത്സരക്കാലം".

കാവിപോയ പൂമുഖം— ആ പൂമുഖത്ത് ഒരു കെട്ടു വിറക് കേറിയിരിക്കുന്നു. പുറം തിണ്ണയിൽ പെൺകിടാവ്, എട്ടാംതരത്തിൽ പഠിക്കുന്നവൾ, ഇംഗ്ളീഷ് വാക്കുകളുടെ മലയാളം "മീനിംഗ്" ഉരുവിടുന്നു. വലിയ അലുമിനിയം പെട്ടി നിറയെ നോട്ടുബുക്കുകൾ. വീരമണി പറഞ്ഞു:— "ഈ മുററം മുഴുവൻ പൂന്തോട്ടമായിരുന്നു. മഹാകവിയ്ക്ക് പൂക്കളെ വലിയ ഇഷ്ടമായിരുന്നു. ആ തോട്ടമാകെ വെട്ടിക്കളഞ്ഞു".

"ഇതാ സഞ്ചാരീ–നോക്കൂ–മഹാകവി സ്വന്തം കൈകൊണ്ട് നട്ടുപിടിപ്പിച്ച മരം– നട്ടുവളർത്താൻ വിഷമമുള്ള മരം."

നല്ലൊരു ജാതിമരം– കൊഴുത്ത് തടിച്ച് പൂത്തു കായ്ച്ച് നില്ക്കുന്നു. പൂവിന് സുഗന്ധം; കായ്ക്ക് സുഗന്ധം. കാഴ്ചയ്ക്കു ഭംഗികുറയും. കാര്യത്തിൽ ഗുണമേറും. ഔഷധ വീര്യമുള്ള കാററ്. മുററത്ത് എന്തോ ചിന്തിച്ചു നില്ക്കുന്ന, മഹാകവിയുടെ ഓമന മകനായ, ഒരു ജാതിയ്ക്ക. ഈ മകൻ കവിയാണ്. ജന്മനാ വാസനാകവി.

മൂക്കിൽ കറ പിടിച്ച കൊച്ചു നിലവിളക്ക്. ദീപനാളംപോയ എണ്ണയും തിരിയുമില്ലാത്ത നിലവിളക്ക്. തെക്കേമൊവിലൊരു കിഴവൻ ബലിക്കാക്ക. വീരമണി പറഞ്ഞു:– "പോകാം" പുറത്തു കടന്നു– പടി അടഞ്ഞു– ഈ പടിയ്ക്കൽ മുൻപ് വലിയ പൂമരം നിന്നിരുന്നു. അതു വെട്ടിത്തള്ളി.

ഈ വീട്ടിൽ ആരു പാർക്കുന്നു? ആദ്യത്തെ വേളിയിലെ മക്കളും പേരക്കുട്ടികളും. ജോലി സർക്കാരാഫീസിൽ. പടിക്കൽ മറെറാരു പുതിയ വീട്, ഇവിടെ മഹാകവിയുടെ ഒരു മകൻ താമസിക്കുന്നു. ഡോ: കൃഷ്ണമൂർത്തി. ഡോക്ടർ ദൂരെ നിന്ന് സഞ്ചാരിയോട് നമസ്തേ പറഞ്ഞു.

മറെറാരു മകൻ താഴെയുണ്ട്. എന്ത് ഏർപ്പാട്? അച്ചുക്കൂടം.

മൂത്ത മകൻ സ്വന്തമായി പണിയിച്ച വീട്ടിൽ ഉള്ളൂർ മഹാദേവൻ താമസിക്കുന്നു. മഹാദേവന് കവിതയുണ്ട്– പ്രബന്ധമുണ്ട്. പ്രസംഗമുണ്ട്. റേഡിയോപ്രഭാഷണമുണ്ട്.

മരണത്തിന് വളരെ മുമ്പേ മഹാകവി വിൽപത്രം എഴുതി വച്ചിരുന്നു. നാഞ്ചിനാട്ടിൽ കുറച്ചു നിലം സമ്പാദ്യമുണ്ടായിരുന്നു. തീറുവാങ്ങിയതാണ്. ഉണ്ണാനും വിൽക്കാനും നെല്ല് കിട്ടിയിരുന്നു. അകലെയായതുകൊണ്ട് മഹാകവിയുടെ കാലശേഷം അതു വിററു.

"മരിക്കുമ്പോഴം ബാങ്ക് ബാലൻസ് എന്തുണ്ട്?"

വീരമണി ആകാശത്ത് എഴുതിക്കാട്ടി: "പൂജ്യം." മഹാകവി യുടെ സമ്പാദ്യം അതുമാത്രം. കുറെ പുസ്തകം, വലിയ ലൈബ്രറി. കഴിഞ്ഞു.

പണം സമ്പാദിക്കാൻ മോഹമുണ്ടായിരുന്നോ?

അശേഷമില്ല.

ദിവസവും പരാശ്രയം കൂടാതെ കഴിക്കണം. കൂട്ടിവയ്ക്കാൻ ഇച്ഛയില്ല. ജീവിതം തന്നെ കവിത. കവിത ജീവിതവും. ഗേററിനകത്തുകടന്നു വീരമണി പറഞ്ഞു: "പോട്ടേ."

പുറത്തുനിന്നു സഞ്ചാരി പറഞ്ഞു: "സ്വാമീ! ഒരു കാര്യം വിട്ടുപോയി" തിരിഞ്ഞുനിന്നു. "ഉം?"

മഹാകവിയുടെ അന്ത്യവിശ്രമശയ്യ—ആ പറമ്പെവിടെ?

വീരമണി:— "ശ്മശാനമല്ലേ?" ദഹിപ്പിച്ച ശ്മശാനം. "തൈക്കാട്."

സഞ്ചാരി:— "തൈക്കാട്ടെവിടെ? "

വീര:— "ആശുപത്രിയുടെ പിറകിൽ"

വീരമണി വീണ്ടും വാച്ചുനോക്കി പറഞ്ഞു. "എന്നാൽ പോട്ടെ. നേരമായി." വീരമണി ഗേററ് അടച്ചു

പുറത്ത് വാടകക്കാറിലെ ഡ്രൈവർ പറഞ്ഞു "സ്വാമി എന്നെ മാത്രമേ വിളിക്കൂ സർക്കീട്ടിന്. നല്ല മനുഷ്യൻ. എപ്പോഴും ദേഹ സുഖമില്ല. കൃത്യദിനചര്യയിൽ കഷ്ടിച്ചു വണ്ടിയോടുന്നു."

"വണ്ടി വേണ്ടേ സാർ— വേണ്ടാ."

അപ്പോഴും ട്രാൻസ്പോർട്ടെത്തി. കാർഡ്രൈവർ പറഞ്ഞു.

"ചാടിക്കേറണം; ചാടിയിറങ്ങണം; അവൻ കാത്തുനില്ക്കില്ല."

ചാടിക്കേറി. കേറും മുമ്പ് മണിയടി. വീണില്ല. സ്വത്രത്തിലെത്തി. ഹോട്ടൽച്ചോറകത്താക്കി മയങ്ങി.

വാതിൽക്കൽ മുട്ട്. "സർ." വാതിൽ തുറന്നു.

കാർ ഡ്രൈവർ:– "വീരമണിസ്വാമി തന്നയച്ച പുസ്തകം. രണ്ട് സഞ്ചിപ്പുസ്തകം."

ഉള്ളൂർക്കൃതികൾ...മുഷിഞ്ഞ മുണ്ടുകളാണെങ്കിലും അലക്കിത്തേച്ചു വച്ചിട്ടുണ്ട്. ശരി. വായിച്ചു തിരിച്ചുതരാം. "പുസ്തകങ്ങൾ മുറിവിട്ടു പുറത്തു പോകരുതെന്ന് സ്വാമി പ്രത്യേകം പറഞ്ഞു." "പോവില്ല." പണ്ടുവായിച്ച കണ്ണുവേണം. മറിച്ചു നോക്കി. പിംഗള മറിച്ചു നോക്കി. ഈരടി കണ്ണിൽപ്പെട്ടു

"ഭൃംഗാരമേന്തുവാൻ പൂമകൾ നില്ക്കുമ–

ശൃംഗാരാധിഷ്ഠാന ദേവതയാൾ"

നല്ല വരിക്കച്ചക്കച്ചുളയുടെ മധുരം...മഞ്ഞപ്പതിററടിക്കാട് പടിഞ്ഞാറു വിരിഞ്ഞു.

സഞ്ചാരി ഒററയ്ക്കിറങ്ങി. അന്തിക്കാററു ചോദിച്ചു– "എങ്ങോട്ട്?" "അങ്ങോട്ട്;". "തെക്കോട്ടേയ്ക്ക്."

"ആശുപത്രിയിലേക്കോ?"

"അതിനപ്പുറം."

"ആശുപത്രിക്കുമപ്പുറമോ?." "അതേ!"

"ആശുപത്രിക്കു പിന്നിൽ ശ്മശാനമാണ്. അങ്ങോട്ടോ?"

"അതെ".

ആരോടും വഴി ചോദിച്ചില്ല. ഊഹിച്ച് മണത്തു മണത്തു പോയി. നാലും കൂടിയ പാത. "ഇനിയേതുവഴി?" ചോദിച്ചു. "ശ്മശാനത്തിലേക്കുള്ള വഴി?" ആൾ തുറിച്ചുനോക്കി; ചൂണ്ടി ക്കാട്ടി നടന്നു. കുറെച്ചെന്ന് തിരിഞ്ഞുനോക്കിപ്പോയി.

ഡോബികളുടെ വീതികുറഞ്ഞ തെരുവ്. കൊച്ചു കൂരകൾ. ശ്മശാനപ്പറമ്പിൽ അലക്കിയുണക്കാനിട്ട തുണികൾ.

തൈക്കാട്ടു ശ്മശാനം. മഹാകവി ചരമശയ്യ നീർത്തിനില ത്തുകിടക്കുന്ന പറമ്പ്. ചാണകവാറളിപ്പുര. ദൂരെ കഷണ്ടിമര ങ്ങൾ. ചുടലപ്പറമ്പിൻെറ തലയ്ക്കൽ മാടൻകോവിൽ–മൃത്യു ലോകം.

പിന്നിൽ നിന്നൊരു ചുമ കേട്ടു. സഞ്ചാരി തിരിഞ്ഞു നോക്കി. മുത്തയ്യൻ–പഴയ അലക്കുകാരൻ— തല വെളുത്ത കെട്ടിയ മുത്തയ്യൻ— നില്ക്കുന്നു. മുത്തയ്യൻ:–"ശുപ്പണ്ണനെ നോക്കി വന്നു. അല്ലേ? പുതിയ അലക്കുകാരൻ, ശുപ്പണ്ണൻ?"

"അല്ല–വെറുതെ വന്നു–പൊതു ശ്മശാനമാണ് അല്ലേ?"

"അതെ."

"ബ്രാഹ്മണരെ ദഹിപ്പിക്കുന്ന സ്ഥലമേതാ?"

മുത്തയ്യൻ ചൂണ്ടിക്കാട്ടി.

കിഴവൻ പാൽക്കാരൻ കടന്നുപോയി.

"ആരെ നോക്കുന്നു ?"

"ഒരാളെ."

"ചുടലയിലോ?"

"അതെ."

"പേര്?"

"മഹാകവി ഉള്ളൂർ പരമേശ്വരയ്യർ."

പാൽക്കാരൻ:– ഉള്ളൂർ വലിയ സ്വാമിയല്ലേ? അറിയും. സ്വാമിയുടെ മഠത്തിൽ പതിവായി പാലു കൊടുത്തിരുന്നു. നന്നായി അറിയും. വലിയ സ്വാമിയെ ദഹിപ്പിച്ചപ്പോൾ ഞാനീ മതിലിന്റെ അടുത്തുണ്ട്. കഴിയും വരെ നോക്കി നിന്നു."

"ഉണക്ക വിറകും ചാണക വറളിയും, കർപ്പൂരംപോലെ എരാളൽ. വേഗം കഴിഞ്ഞു. ആ ചാമ്പൽ പരന്ന സ്ഥലം കുറെ കണ്ടോട്ടെ . ഉടഞ്ഞ കുടം –കുററിക്കാഞ്ഞിരം – കണ്ടില്ലേ?"

"കണ്ടു."

"അതാണ് ഉള്ളൂർ വലിയ സ്വാമിയെ ദഹിപ്പിച്ചസ്ഥലം."

"പോട്ടെ."

പാൽക്കാരൻ കടന്നുപോയി.

മുത്തയ്യൻ തല ചൊറിഞ്ഞു.

ചായ്യക്ക് എന്തെങ്കിലും കിട്ടിയിട്ട് വളരെക്കാലമായി.

സഞ്ചാരി കീശതപ്പി.

"ഒരുറുപ്പിക നോട്ട് . ചില്ലറയില്ല."

നോട്ടു കൊടുത്തു. മുത്തയ്യൻ പോയി.

ആളൊഴിഞ്ഞു. ശ്മശാനവഴി പല്ലിളിച്ചു. മലർന്നു കിടക്കുന്ന ശ്മശാനം. ഇരുട്ടടിയേററ ആ തപ്തഹൃദയം, വാതം പിടിച്ചുവലഞ്ഞ ആ ദേഹം ഒടുവിൽ വീണ സ്ഥലം– വിജന ശ്മശാനം ... ദൂരത്ത് മഞ്ഞിൽക്കുതിർന്ന ചന്ദ്രോദയം. മുല്ലപ്പൂവിതൾ ചിതറുന്ന ചന്ദ്രോദയം. കവിയും കീർത്തിയും: ആ വരികൾ മനസ്സിൽ മൂളി. ദുഃഖം പടർന്നു. സഞ്ചാരി മുഖം കുനിച്ചു പിൻവാങ്ങി.

പാതവക്കിലൊരു കിഴവൻ അരയാൽമരം. അരയാൽത്തറ. തറയുടെ ചവിട്ടുപടിയിലിരുന്നു. ആളൊഴിഞ്ഞ ശ്മശാനവഴി.

കരയുന്ന ചീവീടുകറം. മങ്ങിയ നിലാവിൽ ചുടലക്കളത്തിൽ ചിരിക്കുന്ന ചാമ്പൽമെത്തയിൽ ഒരു രൂപം പതുക്കെ എഴുന്നേററിരുന്നു; നിന്നു...കയ്യിൽ തംബുരു; ചെമ്പിച്ചജട. നരച്ചതാടി. ഋഷിയോ, ഗന്ധർവനോ? നേരിയ തംബുരുനാദം...ആ രൂപം മാഞ്ഞു.

ഒരു അക്ഷയദീപത്തിൻെറ ജ്യോതിർന്നാളം മാത്രം ബാക്കിയായി.

ദീപനാളമുയർന്നു. ശ്മശാനവൃക്ഷം പൂവിട്ടു. പച്ചപ്പാടം കതിരിട്ടു. അതൊരു നക്ഷത്രമായി. ചന്ദ്രമണ്ഡലത്തോടടുക്കുന്നു; അടുത്തു. ആ നക്ഷത്രനാളം ചന്ദ്രമണ്ഡലത്തിൽ മുങ്ങി. ആ അക്ഷയദീപം വെണ്ണിലാവിൻെറ ഭാഗമായി.

ചുടലക്കാടിനപ്പുറം പച്ചപ്പാടം—തോട്—പുഴ—പുഴക്കരയിൽ ശിവക്ഷേത്രം. നേർത്ത തംബുരുനാദം വീണ്ടും ക്രമേണ വ്യാപിച്ചു. പരന്നു; പടർന്നു. ഭൂമി അതുകേട്ടു. സമുദ്രങ്ങറം കേട്ടു. നീലാകാശം കേട്ടു.

നേർത്ത മഴച്ചാററൽ. കണ്ണീരിൽക്കുതിർന്ന ആ തംബുരുനാദം ചുററും മാറെറാലിക്കൊള്ളുന്നു. സ്വാർത്ഥത്തിൻെറ—ക്രൂരതയുടെ—ഇടിയേററ് നെഞ്ച് കലങ്ങി തേങ്ങി ത്തേങ്ങി പടിയിറങ്ങിപ്പോയ ഒരു മഹാകവിയുടെ ഏകാന്തശോകം പകർന്ന ഹൃദയതംബുരുനാദം.

"പരാനപേക്ഷം പ്രാണിക്കമരാൻ—
പഴുതില്ലൊരിടത്തും
പരൻ പുമാനും പ്രകൃതി സഹായൻ—
പ്രപഞ്ചഘടനത്തിൽ"

ആ നാദമുയർന്നു; പരന്നു.

"മധുവ്രതത്തിനു മട്ടുമലർ വേണം—
മനം കുളിർപ്പിപ്പാൻ
മലർന്ന പൂവിനു വണ്ടും വേണം
മന്നിതു വിണ്ണാവാൻ."

ജീവിതം, പ്രേമസംഗീതമാണ്. ബാഹ്യപ്രപഞ്ചം പ്രേമസംഗീതശ്രുതി. അകത്തും പുറത്തും വിശ്വപ്രേമത്തിന്റെ തംബുരുനാദം.

"ചൂടാൻ മലരും ഫലനമായ് തോന്നിന–
ദോഹദകാലത്തിൽ

പുമന്നിരിപ്പൂ ദുർഭര ഗർഭം സുഖേന ജനയിത്രി".

ആ ഏകാന്ത ഗാനധാര വീണ്ടുമൊഴുകി. പാടം, തോട്, പൂവനികറ, ആ പാട്ടേററുപാടി.

"വിളക്കുകൈവശമുള്ളവനെങ്ങും–
വിശ്വം ദീപമയം

വെണ്മ മനസ്സിൽ വിളങ്ങിന ഭദ്രനു–
മേന്മേലമൃതമയം"

പൂനിലാത്തുമ്പപ്പൂ ചിതറിയ അരയാൽത്തറപ്പടി. സഞ്ചാരി ദൂരെ ചുടലച്ചാരത്തിലേയ്ക്ക് നോക്കി ചിന്തിച്ചിരുന്നു. അയാളേററുപാടി. അരയാലിലകളേററുപാടി. ഇളങ്കാറേററു പാടി.

"ഭവാനധീനം പരമെന്നുടലും
പ്രാണനും ; അവ രണ്ടും

പരാർത്ഥമാക്കുക പകലും രാവും–
പ്രഭോ, നമസ്കാരം."

വെളുത്ത ശ്മശാന ഭസ്മ ധൂളികറ പാടി.

കറുത്ത കരിക്കട്ടപ്പൊട്ടുകറ ഏററുപാടി:

"പ്രഭോ, നമസ്കാരം."

---

